

കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. സ്വീകാര്യമായ സമയത്തു നിന്റെ ദാസ്യതയും കന്യത്വവും അവിടുന്നു മാനിച്ചു ഫലവത്താക്കി. അതിനാൽ രക്ഷയുടെ ദിവസം പാപികളായ ഞങ്ങൾക്കു വന്നുചേർന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ.

ആമ്മേൻ.



തിരുവനന്തപുരം ലത്തീൻ അതിരൂപതയുടെ
നിയുക്ത ആർച്ചുബിഷപ്പ്
**അഭിവന്ദ്യ തോമസ് നെറ്റോ പിതാവിന്**
തിരുവനന്തപുരം മേജർ അതിരൂപതയുടെ
പ്രാർത്ഥനാശംസകൾ

ക്രൈസ്തവ കാഹളം

മാർച്ച് 2022
വാല്യം 83
ലക്കം 3




രക്ഷാധികാരി
മോറാൻ മോർ ബസേലിയോസ്
കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാബാവ

പ്രിന്റർ ആന്റ് പബ്ലിഷർ
റൈറ്റ് റവ. ജെയിംസ് പാറവിള
കോർ എപ്പിസ്കോപ്പാ

എഡിറ്റർ
റവ. ഫാ. ഷീൻ പാലക്കുഴി

ചീഫ് എഡിറ്റർ
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943 bovasmathew@gmail.com

പത്രാധിപ സമിതി
റവ. ഡോ. ജോൺ പടിപ്പുരക്കൽ
റവ. ഫാ. ജോസഫ് വള്ളിയാട്ട്
റവ. ഫാ. ജോസഫ് പൂവത്തുംതറയിൽ
റവ. ഫാ. ഗീവർഗീസ് വലിയചാങ്ങവീട്ടിൽ
റവ. ഫാ. വർഗീസ് വിനയാനന്ദ് ഒ.ഐ.സി
ഡോ. കെ. വി. തോമസ്കുട്ടി
റവ. സി. ഡോ. ആർദ്ര എസ്.ഐ.സി.
റവ. സി. ഡോ. അഞ്ജലി തെരേസ് ഡി.എം.
ഡോ. ഷേർളി സ്റ്റുവർട്ട്
ശ്രീ. രാജു മാത്യു

ഉപദേശക സമിതി
ശ്രീ. ജേക്കബ് പുന്നൂസ്
റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
റവ, ഫാ. തോമസ് കയ്യാലക്കൽ
ഡോ. തോമസ്കുട്ടി പനച്ചിക്കൽ
ശ്രീ. ബോബി എബ്രഹാം

സർക്കുലേഷൻ മാനേജർ
റവ. ഫാ. തോമസ് മുകളുംപുറത്ത് - 9446703056

കവർ & ലേഔട്ട്
Fingraph - 9387811920

ഫോട്ടോഗ്രാഫ്സ്
തോമസ് മാത്യു നെല്ലുവേലിൽ

പ്രിന്റിംഗ്
സെന്റ് മേരീസ് പ്രസ്, പട്ടം, തിരുവനന്തപുരം-4

വിലാസം
ക്രൈസ്തവ കാഹളം, സമന്വയ പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്, പട്ടം, തിരുവനന്തപുരം-4

# ഉള്ളടക്കം










# എഡിറ്റോറിയൽ

# ജാഗ്രതയോടെ വലിയനോമ്പിലേക്ക്

വലിയനോമ്പിലേക്കു പ്രവേശിച്ചിരിക്കുന്നു. കൃപയുടെ നീർച്ചാലുകൾ കുടുംബങ്ങളിലേക്കും വ്യക്തി ജീവിതത്തിലേക്കും ഒഴുകിയിറങ്ങുന്ന പുണ്യം പൂക്കുന്ന കാലം. വലിയ നോമ്പ് കാലം ഒരു പിൻവാങ്ങലിന്റെ കാലമാണ്. നടന്നു വന്ന വഴികളിലേക്ക്, പിന്നിട്ട പാതകളിലേക്ക് ഒരു തിരിഞ്ഞു നോട്ടം. പലപ്പോഴും വീണുപോയ ഇടങ്ങളിൽ ഒരു ദീർഘ നിശ്വാസത്തോടെ അല്പനേരത്തെ മൗനം. പിന്നെ കണ്ണുകളുയർത്തി സ്വർഗ്ഗത്തിലേക്ക് ഒരു നോട്ടം, ഈറനണിഞ്ഞ കൺപോളകൾ മുറിക്കിയടച്ച് ഒന്നു പ്രാർത്ഥിക്കുന്നു. "കർത്താവെ പൊറുക്കണേ". ഹൃദയത്തോട് ചേർത്തുപിടിക്കുന്ന കരങ്ങളുടെ തഴുകൽ തിരിച്ചറിയാൻ കഴിയും. ചെവിയിൽ മന്ത്രിക്കുന്ന സ്വരം തിരിച്ചറിയാൻ കഴിയും "കൈവിടില്ല നിന്നെ" .

വലിയനോമ്പിലെ ഓരോ ദിവസവും കർത്താവിന്റെ സ്വരം ശ്രവിക്കുന്ന അനുഭങ്ങളാണ്. തെറ്റുകളുടെ കാഠിന്യം നോക്കി ഒഴുകി വരുന്ന ദൈവകരുണയെ തടയുന്നവനല്ല നമ്മുടെ കർത്താവ്. വീണിടത്തു നിന്ന് എഴുന്നേൽപിച്ച് ചേർത്തു പിടിക്കുന്ന സ്നേഹവലയത്തിന്റെ കരുത്ത് തിരിച്ചറിയാനുള്ള ദിനങ്ങളാണ് വലിയ നോമ്പുകാലം.

വലിയനോമ്പിലെ ഞായറാഴ്ചകളിൽ അന്ത്യോക്യൻ ആരാധനാക്രമമനുസരിച്ച് നമ്മുടെ കർത്താവ് പരസ്യജീവിതത്തിൽ പ്രവർത്തിച്ച അത്ഭുതങ്ങളാണ് വായനയ്ക്കും ധ്യാനത്തിനുമായി നൽകിയിരിക്കുന്നത്. ദൈവകരുണയുടെ പ്രകടമായ അടയാളങ്ങളാണ് കർത്താവിന്റെ അത്ഭുതപ്രവൃത്തികൾ. ഇത് എല്ലാ നിമിഷവും നമ്മുടെ ജീവിതത്തിലും നടക്കുന്നുണ്ട്. ഇത് തിരിച്ചറിയുമ്പോൾ നമുക്ക് ഈ ദൈവത്തെ വിട്ടുപോകുവാൻ കഴിയില്ല. എല്ലാം ദൈവത്തിന്റെ ദാനമാണെന്ന തിരിച്ചറിവ് നമുക്ക് ലഭിക്കുന്നു. ജീവിതം മുഴുവൻ നന്ദിപറയുവാനുള്ളതാണെന്ന ബോധ്യം ഉള്ളിൽ വളരുന്നു.

വലിയനോമ്പു കാലം കേവലം ഭക്ഷണസാധനങ്ങളുടെ വർജ്ജന മാത്രമല്ല. പിന്നെയോ അത് പ്രാർത്ഥനയുടെയും ദൈവവചന ധ്യാനത്തിന്റെയും ദിവസങ്ങളാണ്. ശരീരം ഭക്ഷണത്തിൽ നിന്ന് ഒഴിഞ്ഞിരിക്കുന്നതു പോലെ പ്രാധാന്യം ഉള്ളതാണ് മനസ്സും ഹൃദയവും തിന്മയിൽ നിന്നും ഒഴിഞ്ഞിരിക്കുകയെന്നത്. വലിയനോമ്പുകാലം ജാഗ്രതയുടെ കാലം കൂടിയാണ്. കർത്താവ് പഠിപ്പിക്കുന്നു "നിങ്ങൾ ഫരിസേയരുടെ പുളിമാവിനെ സൂക്ഷിച്ചുകൊള്ളുവിൻ" അവരുടെ വഴിതെറ്റിക്കുന്ന പ്രബോധനങ്ങളെക്കുറിച്ചാണ് കർത്താവ് പറയുന്നത്. ഈ കാലഘട്ടത്തിലും സുവിശേഷത്തെ നിരാകരിക്കുവാൻ ആഹ്വാനം ചെയ്യുന്ന പഠനങ്ങൾ ഏറെയാണ്. പലതും ഏറ്റവും ആകർഷകമായ രീതിയിലാണ് അവതരിപ്പിക്കപ്പെടുന്നത്. ജാഗ്രതയാണ് ആവശ്യം. ഈ വലിയനോമ്പുകാലം ജാഗ്രതയോടെ മുന്നോട്ടു പോകുവാനുള്ള കൃപയ്ക്കായി പ്രാർത്ഥിക്കുവാനുള്ള ഒരു കാലം കൂടിയാണ്.

ഏവർക്കും അനുഗ്രഹപ്രദമായ ഒരു നോമ്പുകാലത്തിനായി പ്രാർത്ഥിക്കുന്നു.



ഫാ. ബോവസ് മാത്യു
ചീഫ് എഡിറ്റർ,
bovasmathew@gmail.com 9447661943

പിതൃമൊഴി



# നോമ്പ്
# ശക്തീകരിക്കപ്പെടുന്ന പുണ്യകാലം

അനന്തരം പിശാചിനാൽ പരീക്ഷിക്കപ്പെടുന്നതിന് യേശുവിനെ ആത്മാവ് മരുഭൂമിയിലേക്കു നയിച്ചു. യേശു നാൽപ്പതു ദിനരാത്രങ്ങൾ ഉപവസിച്ചു. (മത്തായി 4: 2)

നമ്മുടെ കർത്താവിന്റെ പീഡാസഹനത്തിന്റേയും മരണത്തിന്റേയും ഉത്ഥാനത്തിന്റേയും ഓർമ്മ പുലരുന്ന തിരുനാളാചരണങ്ങൾക്ക് ഒരുക്കമായി നാം നോമ്പുകാലത്തിലേക്ക് പ്രവേശിച്ചിരിക്കുകയാണല്ലോ. യേശു തമ്പുരാൻ തന്റെ പരസ്യ ജീവിതത്തിന് ഒരുക്കമായി നാൽപ്പതു ദിനരാത്രങ്ങൾ മരുഭൂമിയിൽ നടത്തിയ ഉപവാസം ദൈവാത്മാവിന്റെ പ്രചോദനത്താലായിരുന്നു. നോമ്പും ഉപവാസവും മനുഷ്യൻ ഒറ്റയ്ക്കു നടത്തുന്ന ഒരു യാത്രയല്ല. മറിച്ച് നാം ദൈവത്തോടൊപ്പവും ദൈവം നമ്മോടൊപ്പവും സഞ്ചരിക്കുന്ന ഒരാത്മീയ സാധനയാണത്. ഉപവാസം എന്ന വാക്കു തന്നെ കൂടെ വസിക്കുക എന്ന അർത്ഥത്തിലാണല്ലോ നാം മനസ്സിലാക്കുന്നത്. എമ്മാനുവേൽ എന്നു പേരു വിളിക്കപ്പെടുന്ന ദൈവപുത്രന് നമ്മോടു കൂടെയല്ലാതെ ആയിരിക്കാൻ കഴിയുകയില്ലല്ലോ! അതുകൊണ്ട് ദൈവത്തോടൊപ്പമായിരിക്കാനുള്ള ദിനങ്ങളാണ് നോമ്പുകാലം.

നോമ്പുകാലത്തിന്റെ മറ്റൊരു പ്രത്യേകത ഇത് അനുരഞ്ജനത്തിന്റെ കാലമാണെന്നുള്ളതാണ്. ദൈവത്തോടും മനുഷ്യരോടും പ്രകൃതിയോടും നിരപ്പാകണമെന്ന് ഓർമ്മിപ്പിക്കുന്ന കാലമാണിത്. ശത്രുതകൾ മറന്ന് ഊഷ്മളമായ ബന്ധങ്ങളിലേക്ക് മടങ്ങി വരേണ്ട കാലം. ലോകം ഒരു മൂന്നാം ലോക മഹായുദ്ധത്തിന്റെ പടിവാതിലിൽ നിൽക്കുമ്പോൾ ഏറെ ശക്തമായി പറയേണ്ട ഒരു വാക്കാണ് അനുരഞ്ജനം. ആർക്കും ആരേയും ഉൾക്കൊള്ളാൻ പറ്റാത്ത അസഹിഷ്ണുതയുടെ ഒരു സമകാലിക സമൂഹത്തിൽ ഉറക്കെപ്പറയേണ്ട വാക്കാണ് അനുരഞ്ജനം.

യുദ്ധക്കെടുതിയിൽ ലോകം നടുങ്ങിയപ്പോൾ പരിശുദ്ധ പിതാവ് ഫ്രാൻസിസ് പാപ്പാ ലോകത്തോടു നടത്തിയ അഭ്യർത്ഥന വളരെ പ്രസക്തമാണ്. 'രാഷ്ട്രീയ ഉത്തരവാദിത്തങ്ങൾ ഉള്ളവരോട്, യുദ്ധത്തിന്റെയല്ല, സമാധാനത്തിന്റെ ദൈവത്തിന്റെ മുമ്പാകെ മനസ്സാക്ഷിയെ ഗൗരവമായി പരിശോധിക്കാൻ ഞാൻ അഭ്യർത്ഥിക്കാൻ ആഗ്രഹിക്കുന്നു; അവിടുന്ന് യുദ്ധത്തിന്റെയല്ല സമാധാനത്തിന്റെ ദൈവമാണ്. നാം ശത്രുക്കളല്ല, സഹോദരന്മാർ ആയിരിക്കണമെന്ന് ആഗ്രഹിക്കുന്ന ഒരാളുടെ മാത്രമല്ല, എല്ലാവരുടെയും പിതാവാണ് ദൈവം. രാജ്യങ്ങൾ തമ്മിലുള്ള സഹവർത്തിത്വത്തെ അസ്ഥിരപ്പെടുത്തുകയും അന്താരാഷ്ട്ര നിയമങ്ങളെ അപകീർത്തിപ്പെടുത്തുകയും ചെയ്യുന്ന, ജനങ്ങൾക്ക് കൂടുതൽ ദുരിതം ഉണ്ടാക്കുന്ന നടപടികളിൽ നിന്ന് വിട്ടുനിൽക്കാൻ എല്ലാ കക്ഷികളോടും ഞാൻ യാചിക്കുന്നു'.

രാജ്യങ്ങൾ തമ്മിൽ അനുരഞ്ജനപ്പെടാനും സമാധാനം സ്ഥാപിക്കപ്പെടുവാനും എല്ലാവരും പ്രാർത്ഥിക്കണം.

നോമ്പുകാലം അനുതാപത്തിന്റെ കാലം കൂടിയാണല്ലോ. അന്ധകാരത്തിന്റെ പ്രവൃത്തികൾ വെടിഞ്ഞ് പ്രകാശത്തിന്റെ മക്കളാവാൻ എല്ലാവരും പരിശ്രമിക്കണം. തെറ്റും ശരിയും തിരിച്ചറിയാനും ശരിയായതു തെരഞ്ഞെടുക്കാനുമുള്ള വിവേകവും ജാഗ്രതയും നമുക്ക് പുലർത്തേണ്ടതുണ്ട്. അൻപതു നാൾ നീളുന്ന ഈ നോമ്പുകാലം പുണ്യസുരഭിലമാകട്ടെ!

നിങ്ങളുടെ പിതാവ്,

+Baselios Cleemis

✠**കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്

# നോമ്പുകാല ചിന്തകൾ



റവ. ഡോ. ഫിലിപ്പ് ചെമ്പകശ്ശേരി

ഇന്ന് നിലനിൽക്കുന്ന മിക്കവാറും എല്ലാ മതങ്ങളിലുമുണ്ട് നോമ്പാചരണം. എന്നാൽ നോമ്പിനെപ്പറ്റി എല്ലാവരും ഒരേ ദർശനമാണ് പുലർത്തുന്നത് എന്ന് വിചാരിക്കാൻ പറ്റില്ല. ദൈവത്തെയും മനുഷ്യനെയും ദൈവമനുഷ്യ ബന്ധത്തെയും സംബന്ധിച്ചു ഓരോ മനുഷ്യ സമൂഹവും പുലർത്തുന്ന ദർശനത്തിന്റെ വൈവിധ്യമനുസരിച്ച് നോമ്പിനെപ്പറ്റിയുള്ള ആശയത്തിലും വ്യത്യാസമുണ്ടായിരിക്കും. ഹൈന്ദവർ നാൽപതു ദിവസം കഠിനമായ നോമ്പാചരിച്ചശേഷം മാത്രം ശബരിമലയിലേക്ക് തീർത്ഥാടനം നടത്തുന്നുവെന്നത് കേരള ജനതയ്ക്ക് സുപരിചിതമായ പാരമ്പര്യമാണ്. ഇസ്ലാം വിശ്വാസികളുടെ നോമ്പാചാരണവും അതിൽ അവർ കാണിക്കുന്ന നിഷ്ക്കർശയും ആരും പറഞ്ഞറിയിക്കേണ്ടതില്ല. ഈ പാരമ്പര്യങ്ങളൊക്കെ കാലഗതിയിൽ ചില മാറ്റങ്ങൾക്ക് വിധേയമായിട്ടുണ്ടെങ്കിലും സാരാംശത്തെ സ്പർശിക്കുന്ന ചിന്താഗതിയിൽ മാറ്റം വന്നിട്ടുണ്ടെന്നു തോന്നുന്നില്ല. ഇതുതന്നെ യഹൂദ ക്രൈസ്തവ മതങ്ങളുടെയും സ്ഥിതി. യഹൂദ മതത്തിലെ ഇന്നത്തെ നോമ്പാചാരണത്തിലേയ്ക്ക് ഈ ലേഖനത്തിൽ പരാമർശിക്കാൻ ആഗ്രഹിക്കുന്നില്ല. യഹൂദമതത്തിന്റെ കുറ്റിയിൽ നിന്ന് മുളയെടുത്ത് അതിനെ അതിശയിച്ചു വളർന്ന ക്രൈസ്തവമത പാരമ്പര്യത്തിൽ നോമ്പിന്റെ അർത്ഥം പരിശോധിക്കുകയാണ് ഇവിടെ ലക്ഷ്യം.

നോമ്പിന് യഹൂദപാരമ്പര്യത്തോട് വളരെ അടുത്ത ബന്ധമുണ്ട്. യഹൂദർക്ക് യോം കിപ്പൂർ (പാപ പരിഹാര ദിനം) എന്ന പേരിൽ ഒരു തിരുന്നാളുണ്ടായിരുന്നു. രൂപത്തിലും ആചാര വിശേഷങ്ങളും വളരെ മാറ്റം വന്നിട്ടുണ്ടെങ്കിലും ഇന്നും ഇതേ പേരിൽ ഇതേ ലക്ഷ്യത്തോടെ യഹൂദർ നിലനിർത്തുന്ന തിരുന്നാളാണിത്. ഇതിന്റെ ആചാരവിധി പഴയനിയമത്തിൽ വിശദമായി നൽകിയിട്ടുണ്ട്. (ലേവ്യർ 16:1-34).

പ്രധാന പുരോഹിതന്റെ കാർമ്മികത്വത്തിൽ നടത്തപ്പെടുന്ന ബലികളാണ് ഈ ദിനത്തെ സവിശേഷമാക്കുന്നത്. ബലികൾ പാപ പരിഹാരത്തിനു വേണ്ടിയാണ്, പ്രധാന പുരോഹിതന്റെയും എല്ലാ ജനങ്ങളുടെയും പാപ പരിഹാരത്തിനു വേണ്ടി. ഇത് ഒരു ദിവസത്തെ ആചാരം മാത്രമാണ്. എന്നാൽ എല്ലാവർഷവും അത് ആവർത്തിനണം. ആചരിക്കേണ്ട ദിവസവും വ്യക്തമായി നൽകിയിട്ടുണ്ട്. ഏഴാം മാസത്തിലെ പത്താം ദിനമാണ് പാപപരിഹാര ദിനമായി ആചരിക്കേണ്ടത്. ചില നിർദേശങ്ങൾ ബലിയർപ്പണ രീതിയെപ്പറ്റിയും ജനങ്ങളുടെ വസ്ത്രാധാരണത്തെപ്പറ്റിയും ജനങ്ങളുടെ വസ്ത്രധാരണത്തെപ്പറ്റിയും നൽകിയിട്ടുണ്ട്. അന്ന് പുരുഷന്മാരും സ്ത്രീകളും കുട്ടികളും വെള്ളവസ്ത്രം മാത്രമെ ധരിക്കാവൂ. സന്ധ്യവരെ ഉപവസിക്കണമെന്നതും ലംഘിക്കാൻ പാടില്ലാത്ത കൽപനയാണ്. ഏതാണ്ട് മുഴുവൻ സമയവും ദൈവാലയത്തിൽ ചിലവഴിക്കുന്ന ദിവസമാണിത്. ഇന്ന് ദൈവാലയത്തിനു പകരം സിനഗോകുകളിൽ മുഴുവൻ സമയവും ചെലവഴിക്കുന്നു. അന്നുവരെ ചെയ്ത എല്ലാ പാപങ്ങൾക്കും മോചനം ലഭിക്കുമെന്ന് യഹൂദർ വിശ്വസിക്കുന്ന ആചാരമാണ് പാപപരിഹാര ദിനത്തിലെ ആചാരം. ഇന്ന് ഈ ആചാരങ്ങളിൽ പ്രധാനപ്പെട്ട ഒന്ന് പണ്ട് ദൈവാലയം നിന്നിരുന്ന



ജറുസലേം കുന്നിന്റെ മതിലിൽ ഗൃഹാതുരതയോടെ തലയിട്ടടിച്ചു വിലപിക്കുന്നതാണ്. ഗതകാല സൗഭാഗ്യങ്ങളെ, തങ്ങൾക്കു ദൈവത്തോടുണ്ടായിരുന്ന ബന്ധം, വികാര തീവ്രതയോടെ അനുസ്മരിക്കുന്ന ആചാരമാണിത്. ഈ മതിലിന് ഇന്ന് ലഭിച്ചിരിക്കുന്ന പേരു തന്നെ വിലാപമതിലെന്നാണ്. ഇന്നത്തെ യഹൂദരുടെ കൂട്ടത്തിൽ മതവിശ്വാസികളും മതത്തിന്റെ ആചാരങ്ങൾ അനുവർത്തിക്കുന്നവരും കുറവാണ് എങ്കിലും ബഹുഭൂരിപക്ഷം യഹൂദരും പാപപരിഹാരദിനം സൂക്ഷമതയോടെ ആചരിക്കുന്നുവെന്നതാണ് സത്യം.

ക്രൈസ്തവരുടെ നോമ്പാചരണം പാപപരിഹാര ദിനാചരണത്തോട് ബന്ധപ്പെട്ടു നിൽക്കുന്നു. തങ്ങളുടെ വ്യക്തിപരവും സാമൂഹികവുമായ പാപങ്ങളെയും കുറവുകളെയും പറ്റി ബോധ്യം ജനിപ്പിക്കുന്നതും അവയ്ക്ക് പരിഹാരമെന്ന നിലയിലുമാണ് ക്രൈസ്തവർ നോമ്പായാചരിക്കുന്നത്. അതായത് നോമ്പ് ഒരു പ്രാശ്ചിത്ത പ്രവൃത്തിയായി വിശ്വസിക്കപ്പെടുന്നു. ഉപവാസത്തിനും പ്രാശ്ചിത്ത പ്രവൃത്തികൾക്കും പാപമോചനം നേടിത്തരാൻ കഴിവുണ്ടെന്നത് ബൈബിളിന്റെ വ്യക്തമായ പ്രബോധനമാണ്. യഥാർത്ഥ പശ്ചാത്താപത്തിന്റെ വില, പശ്ചാത്താപത്തിന്റെ തുടർച്ചയും ബാഹ്യരൂപവുമായ പരിഹാര പ്രവൃത്തികളുടെ മൂല്യം നിഷേധിക്കാനാകാത്തതാണ്.

നിനുവേ നിവാസികളെ പാപത്തിൽ നിന്ന് രക്ഷിക്കാനാഗ്രഹിച്ച ദൈവം പരിഹാര പ്രവൃത്തികൾ ചെയ്യാൻ അവരെ പ്രേരിപ്പിക്കാൻ യോനാ എന്ന പ്രവാചകനെ ആ പട്ടണത്തിലേയ്ക്ക് അയയ്ക്കുന്നതായി യോന എന്ന പഴയ നിയമപുസ്തകത്തിൽ നാം വായിക്കുന്നു. ചരിത്രപരമായും പ്രവാചകപാരമ്പര്യത്തിന്റെ വെളിച്ചത്തിലും ഉത്തരം കിട്ടാത്ത അനേകം ചോദ്യങ്ങളുടെ കൂമ്പാരമാണ് ഈ പുസ്തകമെങ്കിലും ഒരു സത്യം ഇത് അസന്നിഗ്ദമായി പഠിപ്പിക്കുന്നു. പശ്ചാത്താപത്തിനും പശ്ചാത്താപ ജന്യമായ പ്രാശ്ചിത്തത്തിനും മനുഷ്യചിന്തയെ അതിശയിപ്പിക്കുന്ന മൂല്യമുണ്ട്. അതെങ്ങനെ? മനുഷ്യന്റെ ദു:ഖത്തിൽ ദൈവത്തിന് എന്താണിത്ര താത്പര്യം? എന്നൊക്കെ സ്വാഭാവികമായി അനേകം ചോദ്യങ്ങളുന്നയിക്കാം. എല്ലാറ്റിനുമുള്ള ഉത്തരം ആരാണ് നിങ്ങളുടെ ദൈവം മറു ചോദ്യമാണ്. ദൈവം ആരെന്നറിയുക, നോമ്പിന്റെ അർത്ഥം വ്യക്തമാകും.

യഹൂദരുടെ പാരമ്പര്യത്തിൽ ചില അസാധാരണ സന്ദർഭങ്ങളിൽ നോമ്പാചരിച്ചിരുന്നതായി കാണാം. യുദ്ധത്തിലുണ്ടാകുന്ന പരാജയം, പടർന്നു പിടിക്കുന്ന രോഗത്തിന്റെ അവസ്ഥ മുതലായവ ഇത്തരം സന്ദർഭങ്ങളാണ്. ചാക്കുടുത്ത് ചാരത്തിലിരുന്നു ഉപവസിച്ചു പ്രാർത്ഥിക്കുകയെന്നതാണ് ഇത്തരം വിനാശങ്ങളിൽ നിന്നു രക്ഷപ്രാപിക്കാനുള്ള മാർഗ്ഗമെന്ന് യഹൂദർ വിശ്വസിച്ചിരുന്നു. വ്യക്തിപരമായി സംഭവിക്കുന്ന വിപത്തും സമൂഹത്തെ ആകെ ബാധിക്കുന്ന വൈഷമ്യങ്ങളും ഉപവസിക്കാനും പ്രായശ്ചിത്തം ചെയ്യാനുമുള്ള സന്ദർഭങ്ങളായി യഹൂദർ കരുതിയിരുന്നു. എല്ലാം നശിച്ച ശേഷം യോബ് "ചാരത്തിലിരുന്ന ഓട്ടു കഷണം കൊണ്ട് ശരീരം ചുരണ്ടിക്കൊണ്ടിരുന്നു" (ജോബ് 2:8). തന്റെ കുഞ്ഞ് രോഗബാധിതനായ ശേഷം ദാവീദ് പ്രായശ്ചിത്തം ചെയ്യുന്നതായി സാമുവേലിന്റെ പുസ്തകത്തിൽ നാം വായിക്കുന്നു. "ഊറിയായുടെ ഭാര്യ പ്രസവിച്ച ദാവീദിന്റെ കുഞ്ഞിന് കർത്താവിന്റെ പ്രഹരമേറ്റു. അതിനു രോഗം പിടിപെട്ടു. കുഞ്ഞിനു വേണ്ടി ദാവീദ് ദൈവത്തോടു പ്രാർത്ഥിച്ചു. അവൻ ഉപവസിച്ച് രാത്രി മുഴുവൻ മുറിയിൽ നിലത്തു കിടന്നു" (2 സാമു 12:16).

ദൈവത്തിൽ നിന്ന് വിശിഷ്ട ദാനങ്ങൾ സ്വീകരിക്കുന്നതിന് ഒരുക്കമായി ഉപവാസവും പ്രായശ്ചിത്തവും അനുഷ്ടിക്കുകയെന്നത് ബൈബിളിന്റെ അടിസ്ഥാന പ്രബോധനമാണ്. ഫറവോന്റെ അടിമത്തത്തിൽ കഴിയുകയായിരുന്ന യഹൂദരെ ഉടനെ, വാഗ്ദാന നാട്ടിൽ എത്തിക്കുകയല്ല ദൈവം ചെയ്തത്. മിച്ച് നാല്പത് സംവത്സരം മരുഭൂമിയിലൂടെ നയിച്ചശേഷമാണ് അവർക്ക് വാഗ്ദാന നാട്ടിൽ പ്രവേശിക്കാൻ സാധിച്ചത്. മരുഭൂമിയുടെ വിജനതയും പകലിന്റെ ചൂടും രാത്രിയുടെ അന്ധകാരവും ഭക്ഷണമില്ലായ്മയും ജലക്ഷാമവും വിവിധതരം രോഗങ്ങളും സഹിച്ച് മുന്നേറിയ ശേഷമാണ് ദൈവം ജനങ്ങളെ കാനാൻ ദേശത്തിലെത്തിച്ചത്. യതാർത്ഥത്തിൽ യഹൂദർ നാൽപതു വർഷത്തെ ദീർഘമായ നോമ്പ് ആചരിക്കേണ്ടി വന്നു. അത് ദൈവത്തിന്റെ പ്രവർത്തന രീതിയാണ്, അതാണ് ദൈവത്തിന്റെ നീതി. ഹോസിയ പ്രവാചകൻ വഴി തന്റെ നീതിയുടെ സവിശേഷത ദൈവം തന്നെ വ്യക്തമാക്കുന്നുണ്ടല്ലോ. വഴിതെറ്റിപ്പോയ ഇസ്രായേലിനെ എങ്ങനെയാണ് ദൈവം രക്ഷിക്കുന്നത്?

ഞാനവളെ വശീകരിച്ച് വിജനസ്ഥലത്തേയ്ക്ക് കൊണ്ടു വരും. അവളോടു ഞാൻഹൃദ്യമായി സംസാരിക്കും. അവിടെ വച്ച്ഞാനവൾക്ക് അവളുടെ മുന്തിരിത്തോട്ടങ്ങൾ നൽകും (ഹോസി 2: 14-15).

വിജനസ്ഥലത്തേക്ക് നയിക്കപ്പെടാതെ ദൈവവചനം ഹൃദ്യമായി അനുഭവപ്പെടുകയില്ലെന്നും മുന്തിരിത്തോട്ടങ്ങൾ ആസ്വദിക്കാനാകില്ലെന്നുമല്ലേ ഇതിനർത്ഥം? ഇതാണ് ദൈവനീതി. ഈ നീതിയുടെ വെളിച്ചത്തിലേ നോമ്പു മനസ്സിലാക്കാൻ കഴിയുകയുള്ളൂ.

പാപമോചനത്തിനുള്ള പ്രായ്ശ്ചിത്തമെന്ന നിലയിൽ മാത്രമല്ല നോമ്പിനെ മനസ്സിലാക്കേണ്ടത്. അത്

ദൈവത്തിനു സ്വന്തമായവരുടെ ജീവിതശൈലിയാണ്. യേശു യോഹന്നാനിൽ നിന്ന് സ്നാനം സ്വീകരിക്കാൻ യൂദയായിലെ മരുഭൂമിയിലേക്കെത്തി. "യൂദയാ മുഴുവനിലെയും ജറുസലേമിലെയും ജനങ്ങൾ"സ്നാനം സ്വീകരിച്ചു പോയശേഷമാണിത് (മർ 1:5) അവർ സ്നാനം സ്വീകരിച്ചു. പക്ഷേ ഒന്നനും സംഭവിച്ചില്ല. ഗലീലിയിൽ നിന്ന് ഏകനായി യേശു വന്ന് സ്നാനം സ്വീകരിച്ചു (മർ 1:9). ആകാശം പിളർന്ന് ആത്മാവ് പ്രാപിന്റെ രൂപത്തിൽ അവന്റെ മേൽ ഇറങ്ങി വന്നു. ദൈവത്തിന്റെ സ്വരമുണ്ടായി:"നീ എന്റെ പ്രിയ പുത്രൻ; നിന്നിൽ ഞാൻ പ്രസാദിച്ചിരിക്കുന്നു"(മർ 1:11). യേശു ദൈവപുത്രനായി പ്രഖ്യാപിക്കപ്പെടുന്നു. എന്നാൽ അടുത്ത നിമിഷം എന്താണു നടക്കുന്നത്? "ഉടനെ ആത്മാവ് അവനെ മരുഭൂമിയിലേയ്ക്ക് നയിച്ചു. സാത്താനാൽ പരീക്ഷിക്കപ്പെട്ടു നാൽപതു ദിവസം അവൻ മരുഭൂമിയിൽ വസിച്ചു" (മർ 1:13). എന്തിനീ നോമ്പ്? ദൈവം തന്നെ വത്സലപുത്രനെന്ന് സാക്ഷിച്ചവന് പാപപരിഹാരമാവശ്യമില്ല, അവന് പ്രായശ്ചിത്തമാവശ്യമില്ല കാരണം പാപികളാണ് പ്രായശ്ചിത്തം ചെയ്യേണ്ടത്. എങ്കിൽ പിന്നെ എന്തിനാണ് യേശു മരുഭൂമിയിൽ ഉപവസിച്ചത്? സുവിശേഷകൻ യേശുവിന്റെ മാമോദീസായും മറ്റുള്ളവരുടെ മാമോദീസായും തമ്മിലുള്ള വ്യത്യാസം എടുത്തു പറഞ്ഞിരിക്കുന്നത് പ്രത്യേകം ശ്രദ്ധാർഹമാണ്. മറ്റുള്ളവർ "പാപങ്ങൾ ഏറ്റുപറഞ്ഞ്"(മർ 1:5) മാമോദീസാ സ്വീകരിച്ചു. എന്നാൽ യേശു മാമോദീസാ സ്വീകരിച്ചപ്പോൾ യേശു ഒന്നും ഏറ്റുപറയുന്നില്ല. ഏറ്റുപറഞ്ഞതു ദൈവമാണ്. എങ്കിൽ യേശുവിന്റെ ഉപവാസത്തിന്റെ അർത്ഥമെന്ത്? ഉപവാസത്തിന് യേശു പോയി എന്നല്ല സുവിശേഷകൻ പറയുന്നത്; മറിച്ച് "ആത്മാവ് ഉടനേ അവനെ മരുഭൂമിയിലേയ്ക്ക് നയിച്ചു" (1:12) എന്നാണ്. അതായത് യേശു നോമ്പുനോക്കുകയെന്നത് ദൈവീകമായ ആവശ്യമെന്നതുപോലെ. എങ്കിൽ എന്താണീ നോമ്പിന്റെ അർത്ഥം. ദൈവം പുത്രനെന്നു പ്രഖ്യാപിച്ചെങ്കിൽ താൻ യഥാർത്ഥത്തിൽ ദൈവപുത്രൻ തന്നെയെന്ന് ദൈവവിരുദ്ധമായ സാഹചര്യത്തിൽ ജീവിച്ചുകൊണ്ട് തെളിയിക്കുക ആവശ്യമായിരുന്നു. മാർക്കോസ് മരുഭൂമിയെപ്പറ്റി ഇങ്ങനെയാണ് പറഞ്ഞിരിക്കുന്നത് "അവൻ വന്യമൃഗങ്ങളോടുകൂടെയായിരുന്നു." വലിയ പ്രലോഭനങ്ങളുടെ സാഹചര്യമാണത്. യേശുവിനോടു പിശാചു ആവശ്യപ്പെടുന്നത് ഇങ്ങനെയാണ് "നീ ദൈവപുത്രനാണെങ്കിൽ ഈ കല്ലുകൾ അപ്പമാകാൻ പറയുക" (മത്തായി 4:3)., "നീ ദൈവപുത്രനാണെങ്കിൽ താഴേയ്ക്ക് ചാടുക," (4:6). കല്ലുകൾ അപ്പമാക്കിയും ഗോപുരാഗ്രത്തിൽ നിന്ന് ചാടിയും പിശാചിന് മറുപടി നൽകിയിരുന്നെങ്കിൽ യേശുവിന്റെ ദൈവപുത്രത്വം അവിടെ മരിക്കുമായിരുന്നു. എന്നാൽ വിശപ്പു സഹിച്ചുകൊണ്ടും മറ്റുള്ളവരിൽ നിന്ന് ലഭിക്കാമായിരുന്ന പ്രശംസ വേണ്ടെന്നു വച്ചുകൊണ്ടും യേശുവിന്റെ ദൈവപുത്രത്വം ശക്തിയോടെ നിലനിർത്തി. ഇതും നോമ്പു നൽകുന്ന പാഠം തന്നെയാണ്.



എല്ലാ ക്രൈസ്തവരും മാമോദീസാ വഴി എത്തിച്ചേരുന്ന അതുല്യമായ പദവിയാണ് ദൈവത്തിന്റെ മക്കൾ എന്ന പദവി. അത് പരിശുദ്ധാത്മാവിനെ നമ്മിൽ ചൊരിഞ്ഞുകൊണ്ട് ദൈവം നമ്മിൽ വരുത്തുന്ന മാറ്റമാണ്. ആ പദവി നാം തെളിയിക്കേണ്ടത് ദൈവമക്കളുടെ അന്തസിനു യോജിച്ചുകൊണ്ടാണ്, സുഖവും സൗകര്യവും ഉള്ളപ്പോൾ മാത്രമല്ല, വിപരീത അനുഭങ്ങളുടെ വേലിയേറ്റമുണ്ടാകുമ്പോഴും. അത് നോമ്പനുഷ്ഠിച്ചുകൊണ്ടാണ് നാം നിറവേറ്റുന്നത്. പട്ടിണിയും പ്രായ്ശ്ചിത്തവും നമ്മെ ദൈവപുത്രസ്ഥാനത്തു നിന്ന് വ്യതിചലിപ്പിക്കുകയില്ല എന്ന് നാം ശക്തിയോടെ തെളിയിക്കുകയാണ് നോമ്പനുഷ്ഠിച്ചുകൊണ്ട്.

നോമ്പിനു പല അർത്ഥങ്ങളുണ്ട്. രക്ഷാകര ചരിത്രത്തിലൂടെ സഞ്ചരിച്ചാൽ ആ അർത്ഥം നമുക്ക് വ്യക്തമാകും. ചിലത് ഇവിടെ സൂചിപ്പിച്ചുവെന്നു മാത്രം. ഭൗതികമായി വൈഷമ്യമുള്ളതാണ് നോമ്പ്; ആത്മീയമായി സംതൃപ്തിയേകുന്നതും. അത് രക്ഷയുടെ വഴിയാണ്; ദൈവസ്നേഹത്തിലേയ്ക്കുള്ള വഴി. അത് വെല്ലുവിളിയാണ്, വെല്ലുവിളിയെ സ്വീകരിച്ചു വിജയിക്കുകയാണ് യഥാർത്ഥ വിജയം. ഈ വിജയത്തിലേക്കുള്ള ആഹ്വാനമാണ് നോമ്പ്.



# ജീവൽ തുറമുഖ പ്രാപ്തിയിലേക്ക് നയിക്കുന്ന ശുദ്ധമുള്ള നോമ്പ്



റവ. ഡോ. തോമസ് പ്രമോദ് ഒ.ഐ.സി

പൗരസ്ത്യ ദൈവശാസ്ത്രത്തിന് അതുല്യ സംഭാവന നല്കിയ ദൈവശാസ്ത്രജ്ഞൻ Alexander Schmemann തന്റെ അത്യുത്കൃഷ്ട രചനയായ "Great Lent- Journy to Pascha" എന്ന ഗ്രന്ഥത്തിൽ നോമ്പിനെ, ക്രിസ്തീയ വിശ്വാസ സത്യങ്ങളുടെ പ്രഘോഷണമായി അവതരിപ്പിക്കുന്നു. നോമ്പ്, പ്രഥമവും പ്രധാനവുമായി 'തിരുനാളുകളുടെ തിരുനാളായ' ഉത്ഥാനപെരുന്നാളിലേക്കുള്ള തീർത്ഥയാത്രയാണ്. അന്ധകാരത്തെയും മരണത്തെയും വിജയിച്ച, പ്രസ്തുത പ്രകാശതിരുനാളിനുള്ള ഒരുക്കമാണ് നോമ്പ്. ഉത്ഥാന രഹസ്യങ്ങൾ ഉൾക്കൊള്ളാനുള്ള ആഹ്വാനമാണത്. ആദിമസഭയിൽ, ഉയിർപ്പുതിരുനാളിന്റെ പശ്ചാത്തലത്തിലായിരുന്നു മാമ്മോദീസാ ആഘോഷിച്ചിരുന്നത്. അപ്രകാരം, ക്രിസ്തീയ ജീവിതത്തിന്റെ പ്രാരംഭകത്വം വെളിപ്പെടുത്തുന്ന 'മരണ ഉത്ഥാന' രഹസ്യങ്ങളുടെ നവീകരണവും ഉപനയനവും നോമ്പ് വെളിപ്പെടുത്തുന്നു. പെസഹാ രഹസ്യങ്ങളുടെ പങ്ക് ചേരലാണ് അത് അഭിലഷിക്കുന്നത്. പുണ്യസമ്പാദനത്തിനും 'മണവറപ്രവേശനത്തിനും' അത് ഭക്തരെ പ്രാപ്തരാക്കുന്നു. ജീവിത മുന്നേറ്റത്തിൽ വിശുദ്ധ ഹാശായുടെ ധ്യാനം അത് സാധ്യമാക്കി തീർക്കുന്നു. മനുഷ്യജീവിതത്തിന്റെ അനിവാര്യമായ ആത്മീയ പോരാട്ടത്തിന് സാരവത്തായ 'പടക്കോപ്പുകൾ' സമ്പാദിക്കുവാനും അത് ഉതകുന്നു. പെസഹായിലൂടെ ഉത്ഥാന തുറമുഖത്തേക്ക് അത് ഭക്തരെ തീർത്ഥാടകരാക്കുന്നു. തുറമുഖ പ്രാപ്തിയാണ് നോമ്പനുഷ്ഠാനത്തിന്റെ ഉദ്ദിഷ്ടഫലം.

**ജീവൽ തുറമുഖം**

തുറമുഖം (Lmino) എന്ന രൂപകം, പാശ്ചാത്യ സുറിയാനി ആരാധന ക്രമത്തി. അദ്വിതീയമായ ചിന്താവിഷയമാണ്. 'ജീവൽ തുറമുഖ പ്രാപ്തി' എന്നത് ക്രൈസ്തവ തീർത്ഥാടനത്തിന്റെ എത്തിച്ചേരേണ്ടയിടമാണ്. പ്രസ്തുത ആരാധാനസങ്കൽപം, വിശ്രമ സങ്കേതമായും രക്ഷാസ്ഥാനമായും സൂചകമാകുന്നു. ക്രിസ്തു തന്നെ തുറമുഖമായി അവതരിപ്പിക്കപ്പെടുന്നു. ഉത്ഥാനം പ്രസ്തുത തുറമുഖ പ്രാപ്തിയായി പിതാക്കന്മാർ സൂചിതമാക്കുന്നു. പ്രസ്തുത ചിന്ത, യുഗാന്ത്യോന്മുഖമായ യാത്രയെ പ്രബലമാക്കുന്നു. സ്വർഗ്ഗീയ ജീവിതത്തിന്റെ തുറമുഖമായി കൂദാശകൾ, വിശിഷ്യ മാമ്മോദീസാ, വർണ്ണിക്കപ്പെടുന്നുണ്ട്. സഭാ ജീവിതം, 'ഒരു സമുദ്രനൗക യാത്രയായി' അവതരിപ്പിക്കുമ്പോൾ, ദൈവമാതാവ്, വിശുദ്ധർ, രക്തസാക്ഷികൾ എന്നിവരും സഹായഹസ്തത്തിന്റെ തുറമുഖങ്ങളായി പ്രകീർത്തിക്കപ്പെടുന്നു. സമർപ്പണത്തിന്റെ വിശുദ്ധജീവിതസാക്ഷ്യങ്ങളും തുറമുഖങ്ങളായി സ്പഷ്ടഗ്രാഹ്യമാക്കുന്നു. സഭാജീവിതം, രക്ഷയുടെയും വിശ്രമത്തിന്റെയും സങ്കേതമായി വ്യാഖ്യാനിക്കുമ്പോൾ, കൗദാശീക

ജീവിതം പറുദീസാ എന്ന തുറമുഖത്തേക്കുള്ള തീർത്ഥാടനമായി വിവരിക്കപ്പെടുന്നു. ആദിമ സഭയിൽ ഉപവാസവും താപസജീവിതചര്യകളും ഉത്ഥാന രഹസ്യങ്ങളുടെ ആഘോഷത്തിന് മുന്നോടിയായി ആചരിച്ചപ്പോൾ, മാമ്മോദീസ പ്രദാനം ചെയ്ത പെസഹാ രഹസ്യങ്ങളുടെ പങ്കു ചേരലിന് അത് നിദാനമായി. അന്ത്യോക്യൻ ആരാധനക്രമത്തിൽ, 'വാദെ ദൽമീനോ' എന്ന അർത്ഥവത്തായ ശുശ്രൂഷയുടെ ക്രമീകരണം ശ്രദ്ധാർഹമാണ്. അത് നാല്പ്പത് ദിനരാത്രങ്ങളുടെ തപസിന്റെ തദനന്തരവും മഹത്വപൂർണ്ണമായ ഹാശായുടെ തുടക്കവുമാണ്. ആയതിനാൽ ശോഭയുള്ള ഉത്ഥാന തുറമുഖത്തേക്കുള്ള തീർത്ഥാടനത്തിൽ, മുന്നോടിയായ നോമ്പ്



എപ്രകാരം ക്രമപ്പെടുത്തണമെന്ന് 'ജീവൽ തുറമുഖ പ്രാപ്തി' പ്രചോദിപ്പിക്കുന്നു. പ്രസ്തുത ശുശ്രൂഷാക്രമത്തിന്റെ പിൻബലത്തിൽ, സുറിയാനി സഭയിൽ വി. നോമ്പ് എപ്രകാരം വീക്ഷിക്കപ്പെടുന്നുവെന്ന് ഇവിടെ ധ്യാന വിഷയമാക്കുന്നു.

**ഉടമ്പടിയുടെ വിശുദ്ധ സാക്ഷ്യം**

'വാദെ ദൽമീനോ' ശുശ്രൂഷ ആസ്പദമാക്കിയിരിക്കുന്ന വേദഭാഗ വിഷയം, പത്ത് കന്യകമാരുടെ ഉപമയാണ്. പ്രസ്തുത കന്യകമാർ സഭാജീവിതത്തിന്റെ സാമൂഹ്യ ജീവിതം, സമ്പൂർണ്ണ സമർപ്പണം, സഭയും ക്രിസ്തുവും തമ്മിലുള്ള 'വൈവാഹിക ജീവിതബന്ധം', കൗദാശീക സഫലീകരണം ഇത്യാദി വിഷയങ്ങൾ സൂചിതമാക്കുന്നു. ക്രിസ്തുമാർഗ്ഗത്തിൽ മുന്നേറുന്ന യാത്രികരാണ് പ്രസ്തുത കന്യകമാർ. ആദ്ധ്യാത്മികതയിൽ ഉൾക്കൊള്ളേണ്ടതായ പൂർണ്ണതയുടെ ദർശനങ്ങൾ പ്രസ്തുത ഉപമ വിശദമാക്കുന്നു. പ്രാചീന സുറിയാനി സഭ, പ്രാരംഭ കാലഘട്ടംമുതൽ തന്നെ 'കന്യകാത്വജീവിതം' ഉടമ്പടിയുടെ ജീവിതക്രമമായും ക്രിസ്തു ശിഷ്യർ സ്വന്തമാക്കേണ്ടതായ ആദർശമായും കരുതിയിരുന്നു. ശാരീരിക ശിക്ഷണം എന്നതിൽ ഉപരിയായി സഹജഗുണമായി ആത്മീയ ഉന്നതിയിൽ ഏവരും അത് പാലിക്കണമെന്നും പിതാക്കന്മാർ ഉദ്ബോധിപ്പിച്ചു. നോമ്പ് അനുശാസിക്കുന്ന ദൈവപ്രീതിയുടെ ഒരു മുന്നേറ്റം ഇത് വ്യക്തമാക്കുന്നു. ത്യാഗവും ഉപേക്ഷയും ഇത്തരണത്തിൽ അന്തർലീനമാകുന്നു. കന്യകാത്വം സ്വർഗ്ഗോന്നതിയുടെ ചിറകുകളെങ്കിൽ നോമ്പും ഇത്തരണത്തിൽ സ്വർഗ്ഗീയ സഖിത്വത്തിന് കാരണമാകുന്നു. ജാഗ്രത, വിശുദ്ധി, പുണ്യങ്ങൾ എന്നിവ നോമ്പിന്റെ ലക്ഷ്യങ്ങൾ തന്നെയാണ്. മാലാഖമാർക്കടുത്ത ജാഗ്രതയും സദാ ഉണർവ്വും പ്രസ്തുത കാലഘട്ടം ഉപലക്ഷിക്കുന്നു. ഉടമ്പടിയുടെ ബന്ധം, മാമ്മോദീസായുടെ പ്രതിജ്ഞയുടെ അനുസ്യൂത മുന്നേറ്റമായതിനാൽ കലർപ്പില്ലാത്ത സ്നേഹവും സ്വർഗ്ഗവാസികളോടുള്ള സഹവാസവും ഭക്തർ ഇത്തരണത്തിൽ ആദർശപ്രയുക്തമാക്കുന്നു.

**പര്യാപ്തമായ എണ്ണയുടെ സമ്പാദനം**

മണവറ പ്രവേശനത്തിന് അപരിഹാര്യമായത് എണ്ണയുടെ സ്വന്തമാക്കലാണ്. മണവാളൻ പ്രകാശിതനും മണവറ പ്രകാശിതസ്ഥലവുമായിരിക്കുന്നതിനാൽ പ്രവേശന വരണീയത്വം സ്രോതസ്സായ എണ്ണയുടെ ലഭ്യതയി. അടിസ്ഥാനമായിരിക്കുന്നു. സുറിയാനി പിതാക്കന്മാർ, സ്നേഹം, കരുണ, സംലഭ്യത, സാഹോദര്യം ഇത്യാദി പുണ്യങ്ങളാൽ എണ്ണയുടെ പ്രതീകാത്മകത പ്രകാശിതമാക്കുന്നു. തുറമുഖ പ്രാപ്തിക്ക് ഭക്തർ നേടിയെടുക്കേണ്ടതായ മനോഭാവങ്ങൾ തന്നെയാണിവിടെ ചിന്തനീയമാകുന്നത്. ഇതാകട്ടെ ഒരുവൻ സ്വയമേ വശത്താക്കണം; ക്രയവിക്രയങ്ങളാകുന്ന വില്പ്പനയോ, വാങ്ങലോ ഇത്തരണത്തിൽ പ്രായോഗികമാകുന്നില്ല. 'എണ്ണയുടെ' അപര്യാപ്തത അന്ധാകരനിർമ്മിതിയ്ക്കും കാരണമാകുന്നു. നോമ്പിലൂടെ അധീനപ്പെടുത്തേണ്ടതായ പ്രകാശിതമുഖമാണിവിടെ വിവക്ഷിക്കുന്നത്. 'അനുഗ്രഹീതൻ' എന്ന സംബോധനയ്ക്ക് അർഹരാകുന്നത് ഇത്തരം ജീവിതക്രമത്തിലാണ്. 'നീതിയുടെ എണ്ണ', 'ആനന്ദത്തിന്റെ തൈലം' ഇത്യാദി നാമങ്ങൾ, ഉൾക്കൊള്ളേണ്ടതായ മാർഗ്ഗദർശനങ്ങളാണ്. നോമ്പിന്റെ മുന്നേറ്റത്തിന്റെ 'ദൈവസാന്നിദ്ധ്യ

വിളക്കുകൾ' കത്തിജ്വലിക്കുവാൻ പുണ്യങ്ങളുടെ സമ്പാദനം ഇടയാകുന്നു. ബുദ്ധിമതികൾ എന്ന തരംതിരിക്കലിന്റെ മുഖ്യ നിദാനം, 'എണ്ണയുടെ' സംലഭ്യത ആയതിനാൽ നോമ്പ് കാലം ബുദ്ധിമതികളാകുവാനുള്ള ആഹ്വാനവും സഫലീകരണവുമാണ്.

**നീതിയുടെ മൂല്യാധിഷ്ഠിത ജീവിതക്രമം**

മണവാളനെ കണ്ടുമുട്ടുവാനുള്ള സുപ്രധാന മാനദണ്ഡമാണ് നീതിയുടെ ജീവിതചര്യ. ജീവൽ തുറമുഖ പ്രാപ്തിയിൽ നീതിയെന്ന പുണ്യം, ദൈവീക ഭാവത്തിലും മാനവികാവിഷ്കാരത്തിലും അടിസ്ഥാനമായിരിക്കുന്നു. "എന്റെ എളിയ സഹോദരന് ചെയ്തുകൊടുത്തപ്പോൾ എനിക്കുതന്നെയാണ് ചെയ്തത്" എന്ന ക്രിസ്തുവിന്റെ സമന്വയ പ്രകാശിതവചനത്തിൽ ഇത് അടിസ്ഥാനമായിരിക്കുന്നു. അത്തരം ബന്ധത്തിന്റെ ബഹിർസ്ഫുരണമാണ് നീതിനിർവ്വഹണം. നീതിയുടെ വാതിലുകളാണ് തുറമുഖപ്രാപ്തി പ്രയുക്തമാക്കുന്നത്. ജീവിതമുന്നേറ്റത്തിൽ, നോമ്പ് സ്വീകരിക്കേണ്ടതായ നന്മയുടെ ഭാവങ്ങളാണിത്. നോമ്പിന്റെ സാമൂഹ്യമാനവും സഹാനുഭൂതിയും ഇവിടെ പ്രസ്പഷ്ടമാക്കുന്നു. 'കൃഷിക്കാരുടെ സമീപത്തേക്ക് കർഷകർ പോകുന്നു' എന്നതാണ് നോമ്പിന്റെ ധ്യാനചിന്ത. ആയതിനാൽ സഹായഹസ്തങ്ങളുടെ നീട്ടപ്പെട്ട കരങ്ങൾദരിദ്രരുടെ സമീപത്തേക്കുള്ള യാത്ര നോമ്പുകാലഘട്ടത്തിൽ പ്രത്യേകമായി ഉയർന്നു നിൽക്കണം. നീതിമാന്മാർ, 'ശരീരത്തിന്റെ കണ്ണും' 'ജീവിതത്തിന്റെ ഔഷധവുമെന്ന്' 'പേർഷ്യൻ സ്യാസി' അഫ്രാത്ത് വർണ്ണിക്കുമ്പോൾ, നീതിയെ പുണ്യം സാമൂഹ്യക്രമത്തിൽ പ്രദാനം ചെയ്യുന്ന ദർശനവും സൗഖ്യവും ചിന്തനീയമാകുന്നു. ഭൂമിയുടെ ഉപ്പായും ഇത് ശ്ലാഘിക്കപ്പെടുമ്പോൾ ഈ കാലഘട്ടത്തിൽ പാലിക്കേണ്ടതായ 'ഉപ്പുരസം' സുവ്യക്തമാക്കുന്നു. "നിങ്ങളിൽ ഉപ്പ് ഉണ്ടായിരിക്കട്ടെ" എതാണല്ലോ സുവിശേഷ പ്രബോധനം. ലോകത്തെ അപചയത്തിൽ നിന്നും ദുർമാർഗ്ഗത്തിൽ നിന്നും സംരക്ഷിക്കുവാൻ നോമ്പുകാർക്ക് സാധിക്കണം. ലോകത്തിന്റെ പരിരക്ഷയും അതിനുള്ള ദിശാസൂചനയും ഭക്തരിൽ നിന്നും ഈ കാലഘട്ടത്തിൽ സംഭവിക്കട്ടെ. സഭാനൗകയെ നയിക്കുവാൻ 'സമർത്ഥരായ നാവികരായി' നോമ്പുകാർ പ്രാപ്തിയാർജ്ജിക്കട്ടെ.

**അനുതാപത്തിന്റെ ഉലയിൽ ഒരു പുണ്യാഹം**

അനുതാപം, ക്രിസ്താനുകരണത്തിന്റെ ആരംഭമെന്നാണ് സുഭാഷിതം. ദൈവരാജ്യമെന്ന പാരമ്യലക്ഷ്യസ്ഥാനത്തേക്കുള്ള തീർത്ഥാടനത്തിന് നാന്ദി കുറിക്കുന്നതും അനിശ്ചിതമായ മണവാളന്റെ രണ്ടാം വരവിന്റെ സമയത്തിന് സദാ സന്നദ്ധമാകുന്നതും അനുതാപമെന്ന നിലപാടിനാലാണ്. അത്തരം പ്രകരണത്തിലാണ് സുറിയാനി സഭയുടെ നോമ്പനുഷ്ടാനത്തിന്റെ പ്രസക്തിയും അനുതാപത്തിന്റെ അഭേദ്യതയും വ്യക്തമാക്കുന്നത്. ഉത്ഥാനമെന്ന തുറമുഖത്തേക്ക് യാത്രീകരാകുവാൻ അനുതാപത്തിന്റെ തീച്ചൂളയിൽ ശുദ്ധിയും മാറ്റുരയ്ക്കലും സംഭവ്യമാകണം. ഇത്തരണത്തിൽ സുറിയാനി പാരമ്പര്യം, ക്രിസ്തുവിനെ 'നല്ല ഇടയനായും' 'സമർത്ഥനായ വൈദ്യനായും' അവതരിപ്പിക്കുന്നു. മനുഷ്യജീവിതത്തിന്റെ 'നഷ്ടമാകൽ' പ്രക്രിയയുടെ സംഭവ്യതയും ഇവിടെ വ്യക്തമാക്കുന്നു. അനുതാപം സാരവത്താകുന്നതിന്റെ കാരണം, മാർഗ്ഗഭ്രംശത്തിൽ നഷ്ടമാകുന്ന ആദ്യസൗന്ദര്യവും ആത്മാവിന്റെ മലിനീകരണവുമാണ്. അനുതാപത്താൽ നല്ല ഇടയൻ നഷ്ടപ്പെട്ടതിനെ തന്റെ ആലയിൽ വീണ്ടും ചേർക്കുന്നു. നല്ല വൈദ്യൻ, ആത്മാവിന്റെ മുറിവുകൾ വെച്ച്കെട്ടി സുഖപ്പെടുത്തുന്നു.നോമ്പിന്റെ അനുതാപപ്രകരണത്താൽ (അനു+താപം=പിന്നീടുള്ള ദുഃഖം) 'മുറിവുകൾക്ക്' സ്വാസ്ഥ്യം പ്രാപിക്കുന്നു. തത്ഫലമായി ആദ്യസൗന്ദര്യം തിരികെ ലഭ്യമാകുന്നു; പറുദീസാവാസിയായി ഭക്തൻ പുന:പ്രതിഷ്ഠിക്കപ്പെടുന്നു.

**കൂടെ വസിക്കുന്ന പ്രാർത്ഥനാ ജീവിതം**

'സ്ലൂത്തോ' (Sluto) എന്ന സെമറ്റിക് പദം, പ്രാർത്ഥനയെന്ന് അർത്ഥമാക്കുമ്പോൾ 'ചരിയുക', 'ചായുക' എന്നിങ്ങനെ വാച്യാർത്ഥങ്ങൾ വ്യക്തമാക്കുന്നു. ദൈവീകസാന്നിദ്ധ്യത്തോടുള്ള ഭക്തന്റെ അഭിനിവേശമാണ് ഇവിടെ ഉപലക്ഷിക്കുന്നത്. പ്രാർത്ഥന, വിശ്വാസത്തിന്റെ ഏറ്റുപറച്ചിലാണ്; അത് രക്ഷയുടെ വാതിലുകൾ തുറക്കുന്നു. നോമ്പനുഷ്ടാനത്തിന്റെ പ്രാർത്ഥനക്രമങ്ങൾ തുറമുഖസ്ഥാനത്തേക്ക് നയിക്കുന്നു. 'ആത്മീയ ഭണ്ഡാരം' ദൈവസാന്നിദ്ധ്യ നിറവിൽ സമ്പന്നത പ്രാപിക്കുന്നു. നോമ്പു നോല്ക്കുമ്പോൾ 'ദൈവീകമുഖം'കണ്ടുമുട്ടുന്നു.'ആത്മീയ ദർപ്പണമായി' പ്രാർത്ഥന പരിലസിക്കുന്നു. പ്രസ്തുത, കണ്ടുമുട്ടലുകൾ തുറമുഖപ്രവേശനത്തിനുള്ള വാതായനങ്ങളെ പ്രവേശനമാർഗ്ഗങ്ങളാക്കുന്നു. നോമ്പുകാലഘട്ടത്തിൽ അത് സുഗന്ധധൂപമായി സ്വർഗ്ഗത്തിലേക്ക് ഉയരുന്നു; ഭൗമികതലം ആത്മീയവാസനയാ. നിറയപ്പെടുന്നു. അത് തിന്മയുടെ കറകളെ കഴുകുകയും ദുഷ്ചിന്തകളിൽ നിന്നും മോചിപ്പിക്കുകയും ചെയ്യുന്നു. അനുദിന ആത്മീയപോരാട്ടങ്ങളിൽ അത് ആത്മീയ 'കവചമായും' 'കോട്ടയായും' നിലകൊള്ളുന്നു. നോമ്പനുഷ്ടാനകർ പ്രാർത്ഥനയിൽ, ക്ഷമ, സ്ഥിരോത്സാഹം, ഉറച്ച വിശ്വാസം എന്നിവ കാത്തുസൂക്ഷിക്കണം. പ്രാർത്ഥനയുടെ സാഫല്യമെന്നത് യഥാസമയം കരുണയുടെ വാതിൽ ഭക്തരുടെ മേൽ തുറക്കും എന്നതാണ്. ദൈവീകമായ അനുഗ്രഹവും ആർദ്രതയും പ്രാപിക്കുവാൻ നോമ്പെന്ന പ്രാർത്ഥനായുധം ഭക്തരെ ബലപ്പെടുത്തട്ടെ.

**ആത്മീയ ചിറകുകൾ സമ്മാനിക്കു ഉപവാസം**

'ആദം' മനുഷ്യകുലത്തിന്റെ ഒരു സർവ്വ നാമമെന്ന് വിശേഷിപ്പിക്കപ്പെടുമ്പോൾ, ആദ്യമനുഷ്യന്റെ 'പ്രഥമ ദുർമോഹം' തുടരുന്നു എന്ന ധ്യാനചിന്തയും പ്രസക്തമാകുന്നു. 'ഭക്ഷണത്തോടുള്ള ആർത്തിയെന്ന്', ആദ്യമനുഷ്യന്റെ കല്പ്പനലംഘനത്തെ വ്യാഖ്യാനിക്കുമ്പോൾ അനസ്യൂതമായിരിക്കുന്ന ശരീരത്തിന്റെ ബലഹീനതയും ചിന്തനീയമാകുന്നു. 'രണ്ടാം ആദം', ആദ്യമനുഷ്യന്റെ പരാജയത്തിന് പ്രതിക്രിയ ചെയ്തത് തന്റെ ഉപവാസകർമ്മത്തിലൂടെയാണ്. പറുദീസാ പുന:പ്രവേശനത്തിനുള്ള ഉപാധിയായി തീർത്ഥാടകർക്ക് അവൻ ഉപദേശിച്ചതും പ്രസ്തുത പ്രത്യുപായം തന്നെയാണ്. പിതാക്കന്മാർ അഭിപ്രായപ്പെടുന്നത് ഉപവസിക്കുകയെന്നാൽ, സ്വർഗ്ഗീയ യാത്രയുടെ 'ചിറകുകൾ' സമ്പാദിക്കുകയെന്നാണ്. ഉപവാസത്താൽ ശരീരത്തിന്റെ ഭാരം ലഘൂകരിക്കുകയാണ്. അത് നല്ലൊരു

'തീച്ചൂളയാണ്'. മലിനമായതിനെ ശുദ്ധീകരിക്കാൻ സഹായിക്കുന്നു. അത് ആത്മാവിന്റെ മുറിവുകൾക്കുള്ള 'മരുന്നാണ്'. പ്രകാശീകരണത്തിനുള്ള മാർഗ്ഗമായി നോമ്പുനോല്ക്കുന്നവനെ അത് സഹായിക്കുന്നു. പൈശാചിക ശക്തികൾക്കെതിരായ ആയുധവുമാണത്. 'കുലീനത്വമുള്ള' സ്വാഭാവരീതികൾ ഉപവാസം പ്രദാനം ചെയ്യുന്നുവെന്നതാണ് ആത്മീയമതം. ആത്മീയ പരിപക്വതയ്ക്ക് അനുയോജ്യമായ പരിശീലനം അത് വാഗ്ദാനം ചെയ്യുന്നു. ആത്മീയ നിക്ഷേപത്തെ അത് വർദ്ധിപ്പിക്കുന്നു. മണവറ പ്രവേശത്തിനുള്ള മാർഗ്ഗമായി ഉപവാസം സ്ഥാനം പിടിച്ചിരിക്കുന്നു. ആദിമ സഭയിൽ നിലനിന്നിരുന്ന ഉപവാസം, ഉത്ഥാനതിരുനാളിനും മാമ്മോദീസാ നൽവരങ്ങൾക്കും മുന്നോടിയായിരുന്നതുപോലെ, നോമ്പനുഷ്ടാനത്തിൽ ജീവൽതുറമുഖത്തേക്ക് യാത്രീകരാകുവാൻ തീർത്ഥാടകരെ അത് പോഷിപ്പിക്കുന്നു. ദൈവരാജ്യ പ്രവേശനമാർഗ്ഗമായി ഉപവാസത്തെ നമുക്ക് നല്കിയ ക്രിസ്തുവിനെ മഹത്വപ്പെടുത്താം.

'വാദെ ദൽമീനോ' എന്ന ശുശ്രൂഷാക്രമത്തിന് 'പ്രകാശത്തിന്റെ സന്ധ്യ' (റംശോ ദ്നാഹീറോ) എന്നൊരു വിശേഷണവുമുണ്ട്. പ്രഥമമായി പ്രസ്തുത ആരാധനക്രമത്തിൽ ധ്യാനവിഷയങ്ങളാക്കുന്ന പ്രകാശവും പ്രകാശീകരണവും കാരണമാണത്. നോമ്പനുഷ്ടാനത്തിന്റെ മാർഗ്ഗവും ലക്ഷ്യവും ഇവിടെ അനാവൃതമാകുന്നുണ്ട്. മാമ്മോദീസായുടെ പ്രതിജ്ഞയുടെ നവീകരണമാണ് ഓരോ നോമ്പനുഷ്ടാനവും. പ്രസ്തുത മുന്നേറ്റം പ്രകാശീകരണത്തിന് സന്ദർഭോചിതമാകുന്നു. ഉത്ഥാനതിരുനാൾ, തീർത്ഥാടകർക്ക് 'ഒരു പ്രകാശമഹോത്സവമാണ്'. പ്രസ്തുത തുറമുഖപ്രാപ്തി ലഭ്യമാക്കുവാൻ നോമ്പിന്റെ ക്രമീകരണം ഉപയുക്തമാകുന്നു. പ്രകാശം, ദൈവസാിദ്ധ്യത്തെ സൂചിപ്പിക്കുന്നു. അപ്രകാരം ഭക്തർ തിരുസന്നിധാനത്തിൽ വസിക്കുകയും അതിന്റെ സാക്ഷ്യമായ 'കെടാവിളക്കുകളായി' രൂപാന്തരം പ്രാപിക്കുകയും ചെയ്യുന്നു. അനസ്യൂതം കത്തി ജ്വലിക്കുവാൻ പര്യാപ്തമായ 'എണ്ണ' ഈ കാലഘ' ത്തിൽ സ്വായത്തമാക്കുന്നു. പ്രകാശം, ജീവന്റെ അടയാളമായിരിക്കുന്നതുപോലെ, നോമ്പനുഷ്ടാനം ആത്മീയ



ജീവന്റെ പരിപോഷണത്തിനും സ്വർഗ്ഗീയ യാത്രയ്ക്ക് ആവശ്യവുമായ 'പാഥേയം' സമ്മാനിക്കുന്നു. നോമ്പ് ഭൗമികജീവിതത്തെ പുനരുദ്ധാന രഹസ്യങ്ങളോട് ബന്ധിപ്പിക്കുകയും, ക്രിസ്തീയ വിശ്വാസ സത്യങ്ങളെ ഭക്തരിൽ ശക്തിപ്പെടുത്തുകയും ചെയ്യുന്നു. പറുദീസായിലേക്ക് തീർത്ഥാടകരെ നയിക്കുന്ന വി.നോമ്പ് അക്കാരണത്താൽ അനുഗ്രഹീതം തന്നെ. ശുദ്ധിയുള്ള നോമ്പിനെ നമുക്ക് സ്വീകരിക്കാം.

## ഉപകാരസ്മരണ





**ജോസഫ് കോശി**



# നോമ്പ് വിചാരങ്ങൾ



ഫാ. ജോൺ ആലുവിളയിൽ

കൊറോണ ചെറുതല്ലാത്തവിധം ശിഥിലമാക്കിയ ആത്മീയ പരിസരങ്ങൾ, സമൂഹമാധ്യമങ്ങളിലൂടെ വിതയ്ക്കപ്പെടുന്ന വിശ്വാസവിരുദ്ധ ചിന്തകൾ, സമുദായ സ്പർദ്ധയുണ്ടാക്കി ലാഭം കൊയ്യുന്ന രാഷ്ട്രീയ തന്ത്രങ്ങൾ, തിരുസഭയുടെ മുഖം സുകൃതമാക്കാൻ ഒളിഞ്ഞും തെളിഞ്ഞും തയ്യാറാക്കപ്പെടുന്ന പദ്ധതികൾ എന്നിവയാൽ കലുഷിതമാക്കപ്പെട്ട പ്രത്യേക പശ്ചാത്തലത്തിലാണ് 2022-ലെ വലിയ നോമ്പ് ആഗതമാകുന്നത്. 1952-ൽ ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനി തന്റെ നോമ്പുകാല സന്ദേശത്തിൽ ഇപ്രകാരം ഉദ്ബോധിപ്പിച്ചു. മാനവവംശത്തിന്റെ ശരീരത്തിലും ആത്മാവിലും മനുഷ്യന്റെ അനിഷേധ്യമായ അവകാശങ്ങളിലും ജന്മോദ്ദേശമാകുന്ന സൗഭാഗ്യകരമായ അന്ത്യപ്രാപ്തിയിലും അനീതിപരവും അക്രമപരവുമായ കൈകടത്തലുകൾ ഇന്ന് പ്രത്യക്ഷപ്പെടുന്നുണ്ട്. മനുഷ്യന്റെ ഭാവി ഭയാനകമായ നാശഗർത്തത്തിലേക്കും നിതരാം പാഞ്ഞുകൊണ്ടിരിക്കുന്നു... ആയതിനാൽ സുവിശേഷപ്രകാരം നമ്മുടെ കർത്താവിന്റെ അനുശാസനമനുസരിച്ച് ജീവിക്കാനും, പ്രാർത്ഥനയും പ്രായശ്ചിത്തവും വഴിയായി നമ്മെത്തന്നെ പവിത്രീകരിക്കാനും എന്നത്തേക്കാളും കൂടുതലായി ഇന്ന് നാം സാധ്യസ്ഥരാണെന്നുള്ളത് വിസ്മരിക്കാനാവുന്നതല്ല. (ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനി, നോമ്പുകാല സന്ദേശം 21.02.1952) 70 വർഷങ്ങൾക്കിപ്പുറം ഈ സന്ദേശത്തിന്റെ ഗൗരവം എത്രയധികമായി വർദ്ധിച്ചിരിക്കുന്നു.

**പിൻവാങ്ങാം സ്വച്ഛതയിലേക്ക്...**

ആരോപണങ്ങളും പ്രത്യാരോപണങ്ങളും ചർച്ചകളും സംവാദങ്ങളും കൊണ്ട് മുഖരിതമായ ലോകത്താണ് നാം ജീവിക്കുന്നത്. നീതി പീഠത്തിന്റെ വിധിന്യായങ്ങളെപ്പോലും സ്വാധീനിക്കത്തക്കവിധത്തിൽ പൊതുബോധം രൂപപ്പെടുത്തുന്നതിൽ മാധ്യമലോകം ഒരു പരിധി വരെ വിജയിച്ചിരിക്കുന്നു. വിശ്വാസസംബന്ധമായ കാര്യങ്ങൾ ആധുനിക മനുഷ്യന്റെ വികാസത്തിനും സാംസ്കാരിക പരിണാമത്തിനും വിലങ്ങുതടിയാണ് എന്ന് പറഞ്ഞു ഫലിപ്പിക്കുകയും പരിഹാസരൂപേണ അവതരിപ്പിക്കപ്പെടുകയും ചെയ്യുമ്പോൾ നോമ്പ് ആഹ്വാനം ചെയ്യുന്ന പിൻവാങ്ങലിന്റെ ശൈലിക്ക് പ്രാധാന്യമേറുന്നു. ജനക്കൂട്ടത്തിൽ നിന്ന് പിൻവാങ്ങി 40 രാവും പകലും സീനായ് മലമുകളിൽ ഉപവസിച്ച മോശയും ആരവങ്ങളിൽ നിന്നകന്ന് മരുഭൂമിയിൽ ഉപവസിച്ച യേശുക്രിസ്തുവും നോമ്പിന്റെ പ്രാധാന്യമാണ് നമ്മെ പഠിപ്പിക്കുന്നത് 40 ദിവസത്തെ ഉപവാസത്തിന് ശേഷം വിഗ്രഹാരാധന എന്ന പാപത്തിനെതിരെ സധൈര്യം പോരാടുന്ന മോശയും പുതിയ നിയമത്തിൽ പിശാചിന്റെ പ്രലോഭനങ്ങളെ അതിജീവിക്കുന്ന യേശുക്രിസ്തുവും യഥാർത്ഥ നോമ്പിന്റെ ഫലങ്ങളിലേക്കാണ് വിരൽ ചൂണ്ടുന്നത്. വെറും നുണകളെ ആഘോഷമാക്കിയും വിശ്വാസമൂല്യങ്ങളെയും സനാതന സത്യങ്ങളെയും ട്രോളുകയും ചെയ്യുന്ന ഈ കാലത്ത്, ആരവങ്ങളിൽ നിന്ന് പിൻവാങ്ങി സത്യം തന്നെയായ കർത്താവിന്റെ സന്നിധിയിൽ സ്വസ്ഥമായും ശാന്തമായും ഇരിക്കുന്നതും മാറ്റങ്ങൾക്കതീതമായ വചനം ധ്യാനിക്കുന്നതും കർത്താവിന്റെ സ്വരം കേൾക്കുന്നതിനും വിവേകത്തോടും സുവിശേഷ മൂല്യങ്ങൾക്കനുസൃതമായും ജീവിക്കുന്നതിനും നമ്മെ സഹായിക്കും. പൂമ്പാറ്റയായി രൂപപ്പെടുന്ന പുഴുവിന്റെ സമാധിയും തൂവലുകൾ മുഴുവൻ കൊത്തിപ്പറിച്ചുകളഞ്ഞ് സ്വയം നവീകരിക്കപ്പെടുന്ന കഴുകരും നമ്മെ ഓർമ്മിപ്പിക്കുന്നത് സ്വച്ഛതയിലേക്ക് പിൻവാങ്ങുന്നതിന്റെ സൗന്ദര്യമാണ്.

പ്രാർത്ഥനയും പ്രബോധനവും സമ്യക്കായി സമ്മേളിച്ചിരിക്കുന്ന മലങ്കര ആരാധനക്രമം നോമ്പിന്റെ ഫലദായകത്വത്തെപ്പറ്റി വാചാലമാകുന്നുണ്ട്. ആത്മാവിൽ നല്ല വിത്തുവിതയ്ക്കുന്നു. ദുഷ്ടതകളെ പിഴുതുകളയുന്നു. തിന്മകളെ അകറ്റുന്നു, ശരീരത്തെ കീഴ്പ്പെടുത്തുന്നു, ആത്മാവിനെ വെണ്മയുള്ളതാക്കുന്നു, ദുർവ്വികാരങ്ങളെ ശമിപ്പിക്കുന്നു., ആത്മാവിനെ ദൈവസന്നിധിയിലേക്കടുപ്പിക്കുന്നു, മാലാഖമാരുടെ സഖികളാക്കുന്നു, പരിശ്രമശാലികൾക്ക് വലിയ ആയുധമാകുന്നു, ഉൽകൃഷ്ടമായ സൗന്ദര്യം സമ്പാദിച്ച് തരുന്നു, വെടിപ്പോടെ നോമ്പുനോക്കുന്നവന്റെ തലമുറ മാലാഖമാരോട് ചേർക്കപ്പെടുന്നു, ഇന്ദ്രിയേച്ഛകളെ അധീനപ്പെടുത്തുന്നു, പ്രശോഭിതരാകുന്നു, ദൈവത്തെ പ്രസാദിപ്പിക്കുന്നു. സ്വച്ഛതയിലേക്ക് നീങ്ങി, ദൈവത്തെ പ്രസാദിപ്പിക്കുന്ന നോമ്പനുഷ്ഠിച്ച്, നമുക്ക് പ്രശോഭിതരാകാം.



ഡോ. ജോർജ് എം. കാക്കനാട്

# വാർദ്ധക്യത്തിന്റെ വിലാപഗീതങ്ങൾ

വാർദ്ധക്യത്തിന്റെ ജരാനരകൾക്കിടയിൽ നിരാശ്രയത്വത്തിന്റെ നോവും പേറി അനന്തവിഹായസിലേക്ക് കണ്ണും നട്ടിരിക്കുകയാണ് ഇവർ. പിന്നിട്ട പാതകളിലെ സുന്ദരമായ ജീവിതാനുഭവങ്ങളുടെ നിഴലാട്ടമുണ്ട് തിമിരബാധിതരായ പലരുടെയും കണ്ണുകളിൽ.

അതേ, ഇവർ തനിച്ചാണിവിടെ. ആരുമില്ല ഒരുകൈ സഹായത്തിന്. ആലംബഹീനരായി നിലയില്ലാക്കയത്തിൽ മുങ്ങിത്താഴാനൊരുങ്ങുമ്പോൾ, ചോരയുംനീരും നൽകി വളർത്തി വലുതാക്കിയ മക്കൾ കൂടണയുന്നതും കാത്ത് നോക്കെത്താദൂരത്ത് കണ്ണും നട്ടിരിക്കുകയാണ് ഇവർ. വിദേശരാജ്യങ്ങളിലെ സുഖലോലുപതയിൽ കഴിയുന്നവർ, നാട്ടിൽ വൃദ്ധമാതാപിതാക്കളുടെ വാനോളമുയരുന്ന നെടുവീർപ്പുകളുടെ ദുരിതപർവ്വം എങ്ങനെ അറിയാൻ...!

വലിയൊരു സാമൂഹികപ്രശ്നമായി മാറിയിരിക്കുകയാണിന്ന് വാർദ്ധക്യവും വയോജന സംരക്ഷണവും. വിദേശരാജ്യങ്ങളിൽപ്പോലും സ്വന്തം വീട്ടിൽ അന്യരെപ്പോലെ കഴിയാൻ വിധിക്കപ്പെട്ടവർ നിരവധിയാണ് ഇന്ന്. ജീവിതത്തിൽ ഏറിയപങ്കും മക്കളുടെ നല്ല ഭാവിക്കുവേണ്ടിമാത്രം അദ്ധ്വാനിച്ചവർ, ആരോഗ്യം നശിച്ച വാർദ്ധക്യത്തിൽ അവഗണിക്കപ്പെടുന്ന, ഉപേക്ഷിക്കപ്പെടുന്ന സംഭവങ്ങൾ നിരവധിയാണ്.

മുതിർന്നവരെ ബഹുമാനിക്കുന്നതിനും സംരക്ഷിക്കുന്നതിനും ഏറെ പ്രാധാന്യം നൽകിയിരുന്ന പഴയ കൂട്ടുകുടുംബവ്യവസ്ഥ അണുകുടുംബത്തിന് വഴിമാറിയതോടെ, കുടുംബ, സാമൂഹികബന്ധങ്ങളിൽവന്ന മാറ്റത്തിന്റെ തുടർച്ചയായി, ജീവിതസായാഹ്നത്തിൽ പീഡനങ്ങൾക്കും ഒറ്റപ്പെടുത്തലുകൾക്കും വിധേയമായിക്കൊണ്ടിരിക്കുകയാണിന്ന് സ്വദേശത്തും വിദേശത്തുമൊക്കെയുള്ള മുതിർന്ന പൗരന്മാർ.

സ്വാർത്ഥതാൽപര്യം വെടിഞ്ഞ് നാളിതുവരെയുള്ള ജീവിതം പൂർണമായും മക്കളുടെ നല്ല ഭാവിക്കുവേണ്ടി മാറ്റിവെച്ചവർ, ആരോഗ്യം ക്ഷയിച്ച തങ്ങളുടെ വാർധക്യത്തിൽ ഉപേക്ഷിക്കപ്പെടുന്ന സംഭവങ്ങൾ പെരുകിവരികയാണ് ഇന്ന്. തീർഥാടനത്തിനെന്നും ചികിത്സയ്ക്കെന്നും തെറ്റിദ്ധരിപ്പിച്ച് മാതാപിതാക്കളെ കൊണ്ടുപോയി അമ്പലമുറ്റത്തും വൃദ്ധസദനങ്ങളിലുമൊക്കെ തള്ളുന്ന മക്കൾ ഇവിടെ നമ്മുടെ ചുറ്റുവട്ടത്തിൽ തന്നെയുണ്ട് ധാരാളം.

തിരക്കുപിടിച്ച ആധുനികലോകത്ത് മുതിർന്ന മാതാപിതാക്കൾ ഭാരമായി മാറുകയാണ് മക്കൾക്കും മരുമക്കൾക്കുമൊക്കെ. ഇതാണ് നാട്ടിൽ മുക്കിലും മൂലയിലും വരെ വൃദ്ധസദനങ്ങൾ നാൾക്കുനാൾ ഉയർന്നുവരുന്നതിന്റെ പശ്ചാത്തലവും. അമേരിക്കയടക്കമുള്ള വിദേശരാജ്യങ്ങളിൽ എത്തിയിരിക്കുന്ന മലയാളികളുടെ സംസ്കാരവും ഏതാണ്ട് ഇതൊക്കെത്തന്നെ.

മാതാപിതാക്കളുടെ സംരക്ഷണചുമതലയിൽനിന്ന് ഒഴിഞ്ഞുമാറാൻ ആഗ്രഹിക്കുന്നവരാണ് കേരളത്തിലെ യുവതലമുറയിൽ കൂടുതലുമെന്നാണ് അടുത്തയിടെ 'ആഴ്ചവട്ടം' നടത്തിയ ഒരു സർവേ വ്യക്തമാക്കുന്നത്. അമേരിക്കൻ മലയാളികൾക്കിടയിൽ മാത്രമല്ല, ലോകമെമ്പാടുമുള്ള വിദേശമലയാളികൾക്കിടയിൽ നടത്തിയ സർവെ പ്രകാരം, മരുമക്കളിൽ 45 ശതമാനത്തോളംപേർ ഭർത്താവിന്റെ മാതാപിതാക്കളെ വെറുക്കുന്നവരാണെന്നാണ് അറിയാൻ കഴിഞ്ഞത്. ഇതേസമയം,



യുവതലമുറയിൽ ഏതാണ്ട് 30 ശതമാനംപേർക്കും മാതാപിതാക്കളെ വൃദ്ധസദനങ്ങളിൽ ആക്കുന്നതിനോടാണത്രെ താൽപര്യം.

രാജ്യത്തെ 30നും 50നും ഇടയിൽ പ്രായമുള്ളവർക്കിടയിൽ നടത്തിയ മറ്റൊരു സർവേപ്രകാരം ഏതാണ്ട് 35 ശതമാനത്തോളംപേർ മാതാപിതാക്കളുടെ സംരക്ഷണം ഏറ്റെടുക്കാൻ സന്നദ്ധത കാട്ടുന്നുണ്ടെങ്കിലും അവർ അത് ചെയ്യുന്നത് മനസില്ലാമനസോടെയാണെന്നാണ് ചൂണ്ടിക്കാണിക്കപ്പെട്ടത്. വയോജനങ്ങളിൽ 40 ശതമാനവും ഒരു വരുമാനമാർഗവും ഇല്ലാത്തവരാണെന്നും മക്കളെയും മറ്റുള്ളവരെയുംമാത്രം ആശ്രയിച്ചാണ് അവർ ജീവിക്കുന്നതെന്നും പല പഠനറിപ്പോർട്ടുകളും ചൂണ്ടിക്കാട്ടുന്നു.

എന്നാൽ തങ്ങളുടെ ഉയർച്ചയ്ക്കും വളർച്ചയ്ക്കും കാരണഭൂതരായ വൃദ്ധമാതാപിതാക്കളെ നെഞ്ചോടുചേർത്തുപിടിച്ച്, നാളിതുവരെ ദൈവം നൽകിയ നന്മകൾക്കും അനുഗ്രഹങ്ങൾക്കും അനുഭവങ്ങൾക്കുമൊക്കെ നന്ദിനിറഞ്ഞ ഹൃദയത്തോടെ ജീവിക്കുന്ന വിദേശമലയാളികളുമുണ്ട് നിരവധി. ആഗ്രഹമുണ്ടെങ്കിലും, തൊഴിൽസാഹചര്യങ്ങളുടെ വേറിട്ട പശ്ചാത്തലത്തിൽ വൃദ്ധമാതാപിതാക്കളെ ഒപ്പം കൊണ്ടു വരാൻ കഴിയാതെ നിസഹായതയിൽ കഴിയുന്ന വിദേശമലയാളികളുടെ ആശങ്കയും കൺമുന്നിലുണ്ട്.

'ആഴ്ചവട്ട'ത്തിൽ വർഷങ്ങൾക്കുമുമ്പ് പ്രസിദ്ധീകരിച്ച ഹൃദയംതകർക്കുന്ന, മദ്ധ്യതിരുവിതാംകൂറിലെ രണ്ട് വാർത്തകൾ ഇപ്പോഴും ഓർമ്മയിൽ നിൽക്കുന്നു. ആ വാർത്തകളി ൽ, പൊലീസ് പറയുന്നപ്രകാരം, മകന്റെ കൈകൊണ്ട് ജീവൻ വെടിയേണ്ടിവന്ന ഒരു അച്ഛന്റെ അമർന്നുപോയ നിലവിളിയും സ്വത്തിനുവേണ്ടി മകൻ പച്ചവെള്ളംപോലും നൽകാതെ തടവിലാക്കിയ ഒരമ്മയുടെ നിസഹായരോദനവുമുണ്ടായിരുന്നു.

ചങ്ങനാശേരി പായിപ്പാട്ട് ഗൃഹനാഥനെ മരിച്ച നിലയിൽ കണ്ടെത്തിയ സംഭവം കൊലപാതകമെന്ന് തെളിഞ്ഞതിനെത്തുടർന്നാണ് മകൻ അറസ്റ്റിലായത്. മദ്യപിക്കാൻ 100 രൂപ ആവശ്യപ്പെട്ട് മകൻ നടത്തിയ ആക്രമണത്തിലായിരുന്നല്ലോ അന്ന് ആ വൃദ്ധപിതാവിന്റെ മരണം. പോസ്റ്റ്മോർട്ടം റിപ്പോർട്ടിൽ, ജന്മം നൽകിയ അച്ഛന്റെ ശരീരത്തിൽ മകൻ ഉണ്ടാക്കിയതായി കണ്ടെത്തിയത് മുപ്പതോളം ഗുരുതരമായ മുറിവുകൾ. ബാല്യത്തിൽ ഒക്കത്തെടുത്തുനടന്ന അച്ഛന്റെ ശരീരത്തിൽ മകൻ ഏൽപിച്ച മുറിവുകളും ചതവുകളും മരണത്തിലേക്ക് കൊണ്ടുപോവുകയായിരുന്നു ഹതഭാഗ്യനായ ആ അച്ഛനെ.

തിരുവനന്തപുരം ബാലരാമപുരത്തുനിന്നാണ് ഒരു മകൻ സ്വത്ത് തട്ടിയെടുക്കാൻ ഭക്ഷണവും ചികിത്സയും നൽകാതെ അമ്മയെ വീട്ടിൽ പൂട്ടിയിട്ട മറ്റൊരുവാർത്ത വന്നത്. മാസങ്ങളായി മറ്റു മക്കളെയോ ബന്ധുക്കളെയോ നാട്ടുകാരെയോ ഒന്നും കാണാൻ അനുവദിക്കാതെ വീട്ടിൽ പൂട്ടിയിട്ടിരുന്ന അമ്മയെ മതിൽ ചാടിക്കടന്ന് പൊലീസ് ഒടുവിൽ രക്ഷപ്പെടുത്തി യത് സാംസ്കാരികകേരളം പത്രത്താളുകളിലൂടെ വായിച്ചറിഞ്ഞത് ഞെട്ടലോടെ. പൊലീസ് വീടിന്റെ വാതിൽ ചവിട്ടിപ്പൊളിച്ച് അകത്തുകടക്കുമ്പോൾ കുടിക്കാനുള്ള വെള്ളം പോലും ലഭിക്കാതെ അവശനിലയിൽ പുഴുവരിച്ച നിലയിലായിരുന്നു ആ അമ്മ.

അമ്മയുടെ പേരിലുണ്ടായിരുന്ന 30 സെന്റ് സ്ഥലവും വീടും ബാങ്ക് അക്കൗണ്ടിലുള്ള 14 ലക്ഷം രൂപയും മകൻ കൈക്കലാക്കിയത് ആരും അറിയാതി



രിക്കാനാണ് മറ്റു മക്കളിൽനിന്ന് അമ്മയെ അകറ്റിനിർത്തിയിരുന്നതെന്നാണ് അന്ന് പോലീസ് പറഞ്ഞത്. മകനെ പിന്നീട് പോലീസ് അറസ്റ്റ് ചെയ്യുകയും ചെയ്തു.

ഒറ്റപ്പെട്ട സംഭവങ്ങളെന്ന് പറഞ്ഞ് നിസാരവൽക്കരിക്കേണ്ട കാര്യങ്ങളല്ല ഇവയൊന്നും. മാതാപിതാക്കളുടെ വേദനയും സങ്കടവും നിറയുന്ന ഇത്തരം നിർഭാഗ്യകരമായ സംഭവങ്ങൾ തുടർച്ചയായി ഇവിടെ ഉണ്ടാവുന്നുവെന്ന യാഥാർഥ്യം കാണാതിരിക്കാനും കഴിയില്ല. ഇങ്ങനെയുള്ള കൊടുംക്രൂരതകൾ നമ്മെ ആത്മപരിശോധനയിലേക്കും സ്വയംതിരുത്തലിലേക്കും കൊണ്ടുപോകേണ്ടതുതന്നെയാണ്.

അച്ഛനമ്മമാർക്കു നേരെ കയ്യോങ്ങുന്ന മക്കൾ സമൂഹത്തിന്റെ മാത്രമല്ല, കാലത്തിന്റെ തന്നെ ശാപമാണ്. അച്ഛനമ്മമാരെ കേരളം എന്നാണ് മറന്നുതുടങ്ങിയത്? നിരാലംബരായ നമ്മുടെ പ്രിയപ്പെട്ടവർ വഴിയരികിലും വൃദ്ധസദനങ്ങളിലുമൊക്കയായി നാൾ ക്കുനാൾ പെരുകിവരുമ്പോൾ, അവർക്ക് കരുതലും സ്നേഹവും സംരക്ഷണവുമൊക്കെ നൽകാൻ ഉത്തരവാദിത്തപ്പെട്ട നമ്മൾ എവിടേയ്ക്കാണ് ഓടിയൊളിക്കുന്നത്?

മാതാപിതാക്കളെ ഉപേക്ഷിക്കുന്നവർക്കും പീഡിപ്പിക്കുന്നവർക്കുമൊക്കെ ആറു മാസം വരെ തടവും 10,000 രൂപ പിഴയും ശിക്ഷ ലഭിച്ചേക്കാവുന്ന നിയമഭേദഗതി കേന്ദ്ര സർക്കാർ കൊണ്ടുവന്നെങ്കിലും കഥതുടരുകയാണ് വിദേശമലയാളികൾക്കിടയിൽ, ഇന്നും ഇരുചെവിയറിയാതെ. നിയമഭേദഗതിപ്രകാരം ഭക്ഷണം, താമസം, വസ്ത്രം, ചികിത്സ എന്നിവയ്ക്കുപുറമേ, രക്ഷിതാക്കളുടെയും മുതിർന്നവരുടെയും സുരക്ഷയും മക്കളുടെ ചുമതലയാണ്. അരക്ഷിതരായ മുതിർന്ന പൗരന്മാർക്കുവേണ്ട പരിരക്ഷയും പരിഗണനയും നൽകുന്നതിൽ നാം എത്രമാത്രം ശ്രദ്ധിക്കുന്നുണ്ട് എന്ന ചോദ്യം കേരളീയ സമൂഹത്തിനു മുന്നിലുണ്ട്.

കേരളത്തിലെ ജനസംഖ്യയിൽ 42 ലക്ഷത്തോളം പേർ വയോജനങ്ങളാണ്. 2050 ആകുമ്പോഴേക്കും അവരുടെ സംഖ്യ ഒരു കോടിയോളം എത്തുമെന്നാണ് നിഗമനം. മുതിർന്ന പൗരന്മാരിൽ കൂടുതലും സ്ത്രീകളാണെന്നത് കേരളത്തിന്റെ മാത്രം പ്രത്യേകത; അവരിൽ ഏറിയ പങ്കും ഭർത്താവ് മരിച്ച്, മക്കൾ വിദേശത്ത് കഴിയുന്നവരാണ്.

സ്നേഹവും പങ്കുവയ്ക്കലും പരസ്പരവിശ്വാസവുമൊക്കെ നിറച്ചുവെച്ച് കുടുംബബന്ധങ്ങൾ ഭദ്രമാക്കാൻ കഴിഞ്ഞാൽ ജീവിതത്തിൽ എന്നും സന്തോഷവും സമാധാനവുമൊക്കെ നിലനിർത്താൻ കഴിയുമെന്നത് അനുഭവമാണ്. അതിന്റെ അനുഗ്രഹം ഏല്ലാക്കാലത്തും നിലനിൽക്കുകയുംചെയ്യും.

അച്ഛനമ്മമാരോടുള്ള ഇടപെടലുകൾ കണ്ടാണ് മക്കൾ പാഠംപഠിക്കുന്നതെന്ന യാഥാർത്ഥ്യം മറക്കാതിരിക്കാം നമുക്ക്. പിച്ചവെച്ചു തുടങ്ങിയ നാൾതൊട്ട് പറക്കമുറ്റുന്ന കാലംവരെ മാതാപിതാക്കൾ നൽകിയ സ്നേഹവും പരിലാളനയുമൊക്കെ അവർ അർഹിക്കുന്ന പരിഗണനയോടെതന്നെ തിരിച്ചുകൊടുക്കാൻ ബാധ്യസ്ഥരാണ് നമ്മൾ. വാർധക്യമെന്നാൽ ഉപേക്ഷിക്കപ്പെടേണ്ട കാലമല്ല, സംരക്ഷിക്കപ്പെടേണ്ട കാലമാണെന്ന തിരിച്ചറിവാണ് നമുക്ക് ഉണ്ടാവേണ്ടത്. സ്വദേശത്തായിരുന്നാലും വിദേശത്തായിരുന്നാലും അത് അങ്ങനെതന്നെ.

പ്രണാമം, വളർത്തിവലുതാക്കിയ പ്രിയമാതാപിതാക്കൾക്ക്.





# റോമിലെ ചരിത്ര പ്രാധാന്യമുള്ള സ്മാരകങ്ങൾ



**റവ. ഡോ. മാത്യു ചാർത്താക്കുഴിയിൽ**

ക്രിസ്തീയ വിശ്വാസവുമായി അഭേദ്യമായി ബന്ധപ്പെട്ടു കിടക്കുന്ന എണ്ണമറ്റ പ്രദേശങ്ങൾ റോമൻ നഗരത്തിലുണ്ട്. അവയിൽ ചിലതൊക്കെ റോമൻ സാമ്രാജ്യ സ്ഥാപനം മുതൽ നിലനിന്നിരുന്നതും ചരിത്ര പ്രാധാന്യമുള്ളതുമായ പ്രാമാണിക പ്രദേശങ്ങളുമാണ്. ഇവയെല്ലാം തീർത്ഥാടന സ്ഥലങ്ങൾ എന്ന വിഭാഗത്തിൽ ഉൾപ്പെടുത്താൻ സാധിക്കില്ലെങ്കിലും റോമുമായി ബന്ധപ്പെട്ട ഒഴിച്ചുകൂടാനാവാത്ത വിനോദസഞ്ചാര കേന്ദ്രങ്ങൾ എന്ന നിലയിൽ കൂടിയാണ് ഇവിടെ വിവരിക്കാൻ ഉദ്ദേശിക്കുന്നത്.

**1. കൊളോസ്സിയം**

"കൊളോസ്സിയം നിലനിൽക്കുന്നിടത്തോളം കാലം റോമും നിലനിൽക്കും. കൊളോസ്സിയം വീണാൽ റോമും തകരും. റോമിന്റെ പതനം ലോകത്തിന്റെ അവസാനമായിരിക്കും" പ്രശസ്ത ഇംഗ്ലീഷ് ബെനഡിക്റ്റീൻ സന്യാസിയും വേദപാരംഗതനുമായ വി. വെനറബിൾ ബീഡിന്റെ (673-735) വാക്കുകളാണിത്. റോമിലെ ചരിത്ര സ്മാരകങ്ങളിൽ ഏറ്റം പ്രധാനപെട്ടതാണ് അണ്ഡാകൃതിയിലുള്ള നടനശാലയായ (amphitheater) കൊളോസ്സിയം. ആദിമ ക്രൈസ്തവ സമൂഹത്തിലെ അനേകം ക്രിസ്തീയ രക്തസാക്ഷികളുടെ ധീര മരണത്തിന്റെ നിശബ്ദ സാക്ഷിയായി ഇന്നും ഈ രൂപശില്പം റോമൻ നഗരത്തിന്റെ മധ്യത്തിൽ നിലകൊള്ളുന്നു.

ഫ്ളാവിയൻ രാജവംശം റോമൻ ജനതയ്ക്ക് നിർമ്മിച്ചു നല്കിയ വലിയ സമ്മാനമാണ് ഇതെന്ന് കരുതപ്പെടുന്നു. തനിക്ക് കൊട്ടാരങ്ങൾ പണിയുന്നതിനായി നീറോ ചക്രവർത്തി എ.ഡി. 64-ൽ റോമാ നഗരം മനപ്പൂർവം കത്തിക്കുകയും അക്കാലത്തു റോമിൽ എത്തിപ്പെട്ട പുതിയ വിഭാഗമായ ക്രിസ്ത്യാനികളുടെ തലയിൽ ഈ കുറ്റം കെട്ടിവയ്ക്കുകയും ചെയ്തു. എന്നാൽ പിന്നീട് വന്ന വെസ്പാസിയൻ (9-79) ഉൾപ്പെടെയുള്ള ചക്രവർത്തിമാർ ഈ സ്ഥലം റോമൻ ജനതയ്ക്ക് ഉപകാരപ്പെടുന്ന രീതിയിൽ ഉപയോഗിക്കപ്പെടണം എന്ന് ചിന്തിച്ചപ്പോൾ അതിബൃഹത്തായ ഈ വിനോദകേന്ദ്രം ജന്മമെടുത്തു. എ.ഡി. 72-ൽ വെസ്പാസിയൻ നിർമ്മാണം ആരംഭിച്ചു അദ്ദേഹത്തിന്റെ മകൻ തീത്തൂസ് ചക്രവർത്തി എ.ഡി. 80-ൽ ഉത്ഘാടനംചെയ്ത തിയേറ്ററും കളിസ്ഥലവും ആണിത്. ദ്വന്ദ്വയുദ്ധങ്ങളും (gladiatorial games), വന്യമൃഗങ്ങളുടെ പോരാട്ടങ്ങളും ഉൾപ്പെടെ നൂറു ദിനരാത്രങ്ങൾ നീണ്ടു നിന്ന ഉത്ഘാടനാഘോഷങ്ങൾ തന്നെ റോമൻ ജനതയുടെ ജീവിതത്തിൽ ഈ ചരിത്രസ്മാരകത്തിന് നിത്യസ്മരണ നല്കാൻ പോരുന്നതായിരുന്നു.

എ.ഡി. 70-ൽ കൊള്ളയടിക്കപ്പെട്ട ജെറുസലേം ദേവാലയത്തിലെ സ്വത്തുക്കൾ ഇതിന്റെ നിർമ്മാണത്തിനുള്ള വരുമാന സ്രോതസ്സായി പരിണമിച്ചപ്പോൾ അടിമകളാക്കപ്പെട്ടു റോമിലേക്ക് കൊണ്ടുവന്ന യഹൂദജനത ഇതിന്റെ നിർമ്മാണത്തൊഴിലാളികളായി മാറി. കൊളോസിയത്തിന്റെ ആദ്യത്തെ നൂറുവർഷത്തെ ചരിത്രത്തിൽ നാലുലക്ഷത്തോളം ആളുകളും പത്തു ലക്ഷത്തോളം മൃഗങ്ങളുമാണ് റോമൻ ജനതയുടെ ആനന്ദത്തിനായി തങ്ങളുടെ ജീവൻ ബലികഴിച്ചത്. അടിമകളും, കുറ്റവാളികളും, യുദ്ധത്തടവുകാരും, യുദ്ധവീരന്മാരും ഗ്ലാഡിയേറ്റർ വേഷങ്ങൾ കെട്ടിയാടി. വിശാല റോമൻ സാമ്രാജ്യത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നും റോമിലെത്തിച്ച വശ്യതയുള്ള ക്രൂരജന്തുക്കൾ പരസ്പരം പോരാടിയും മനുഷ്യനുമായും മല്പിടുത്തം നടത്തിയും റോമൻ ജനതയെ വന്യമായി ആനന്ദി



പ്പിച്ചു. കൊളോസിയത്തിന്റെ ഭിത്തി അലങ്കരിക്കുന്ന പ്രാചീന ശിലകൾ സംസാരശേഷി കൈവരിച്ചിരുന്നെങ്കിൽ വിഷാദാത്മക കഥകൾ ചരിത്രത്തിൽ സമൃദ്ധമായി വിരചിതമായേനേം.

ഏതാണ്ട് ആറേക്കറിൽ അധികം വിസ്തൃതിയിൽ വ്യാപിച്ചുകിടക്കുന്ന കൊളോസ്സിയത്തിന്റെ ഉയരം 48 മീറ്ററും, നീളം 186 മീറ്ററുമാണ്. 545 മീറ്റർ ചുറ്റളവിലുള്ള ഈ തിയറ്ററിൽ ഒരേസമയം അൻപതിനായിരത്തിൽ അധികം ആളുകൾക്ക് പരിപാടികൾ കാണാവുന്നതാണ്. റോമൻ സാമ്രാജ്യ കാലഘട്ടത്തിൽ എൺപതിനായിരം ആളുകൾ വരെ കലാപ്രകടനങ്ങൾ ആസ്വദിക്കുന്നതിനായി ഇവിടെ ഒരുമിച്ചു കൂടിയിരുന്നു എന്ന് ചരിത്ര രേഖകൾ സാക്ഷിക്കുന്നു.

ഗ്ലാഡിയേറ്റർ മത്സരങ്ങളുടെ പ്രസക്തി കുറയുന്നത് ക്രിസ്തീയ സഭയുടെ വളർച്ചയോടുകൂടിയാണ്. ഹൊണോറിയസ് ചക്രവർത്തിയെ കൊളോസ്സിയത്തിലെ ഇത്തരം മത്സരങ്ങൾ നിരോധിക്കുന്നതിലേക്ക് നയിച്ചത് റോമൻ സാമ്രാജ്യത്തിന്റെ ഭാഗമായിരുന്ന ഏഷ്യാമൈനറിൽ നിന്നും റോമിൽ വന്ന ഒരു സന്യാസവര്യന്റെ ജീവത്യാഗമാണ്. ടെലമാക്കൂസ് എന്ന ക്രിസ്തീയ സന്യാസി കൊളോസ്സിയത്തിൽ എത്തിയപ്പോൾ രണ്ടു പോരാളികൾ തമ്മിലുള്ള ഗ്ലാഡിയേറ്റർ മത്സരം അരങ്ങു തകർക്കുകയായിരുന്നു. ഈ മൃഗീയ വിനോദം ആസ്വദിക്കാനായി സ്റ്റേഡിയം നിറയെ തിങ്ങി നിറഞ്ഞു ജനങ്ങളും ഉണ്ടായിരുന്നു. ധൈര്യശാലിയും ക്രിസ്തീയ വിശ്വാസ സംഹിതകൾ കലർപ്പു കൂടാതെ പാലിക്കുകയും, അങ്ങനെ പരിപാലിക്കാൻ മറ്റുള്ളവരെ പ്രേരിപ്പിക്കുകയും ചെയ്തിരുന്ന ടെലമാക്കൂസിനു പരസ്പരം കൊല്ലാനായി വെമ്പൽ പൂണ്ടു നില്ക്കുന്ന പോരാളികളെ പിന്തിരിപ്പിക്കുക എളുപ്പമായിരുന്നില്ല. എന്നാൽ കാണികൾ നോക്കി നിൽക്കെ അവരുടെ മദ്ധ്യേ കയറി നിന്നുകൊണ്ട് ഈ മത്സരത്തിൽ നിന്നും പിന്മാറാൻ അവരെ അദ്ദേഹം പ്രേരിപ്പിച്ചു. ഈ പ്രവൃത്തിയിൽ പ്രകോപിതരായ കാണികൾ അപ്പോൾത്തന്നെ അദ്ദേഹത്തെ കല്ലെറിഞ്ഞു കൊന്നു എന്നതാണ് ചരിത്രം.

മരണത്തെ ഭയക്കാത്ത ഈ സന്യാസിയുടെ ജീവത്യാഗം ഹൊണോറിയസ് ചക്രവർത്തിയുടെ കർണ്ണപുടങ്ങളിൽ എത്തിപ്പെടുകയും ഒരു രാജകീയ കല്പനയിലൂടെ കൊളോസിയത്തിലെ ഇത്തരം വിനോദങ്ങൾ അദ്ദേഹം നിരോധിക്കുകയും ചെയ്തു. ഗ്ലാഡിയേറ്റർ കളികൾ ഉപേക്ഷിക്കപ്പെട്ടതോടെ കൊളോസിയത്തിന്റെ പ്രാധാന്യം ഇല്ലാതാവുകയും പിന്നീട് ഇവിടെയുണ്ടായിരുന്ന മാർബിൾ കല്ലുകൾ കൊട്ടാരങ്ങൾ, ദേവാലങ്ങൾ, ആശുപത്രികൾ തുടങ്ങിയവ നിർമ്മിക്കാനായി പല സ്ഥലങ്ങളിലേക്കും കൊണ്ടുപോവുകയും ചെയ്തു.

ആദിമ ക്രൈസ്തവരിൽ അനേകർ ധീരമായ രക്തസാക്ഷിത്വം വഹിക്കുന്നതിന് വേദിയായിത്തീർന്ന ഇടമാണ് കോളോസ്സിയം. പട്ടിണികിടന്ന സിംഹങ്ങളുടെ ഭക്ഷണമായും കോളോസ്സിയത്തിന് ചുറ്റും തെരുവ് വിളക്കായി കത്തിയും മൃഗങ്ങളോടു മൽപ്പിടുത്തം നടത്തിയുമാണ് അവരിലധികവറും രക്തസാക്ഷികളായത്. ഇക്കൂട്ടത്തിൽ ഏറ്റം ധീരനെന്ന വിഖ്യാതി നേടിയ രക്തസാക്ഷിയാണ് അന്ത്യോക്യയിലെ വിശുദ്ധ ഇഗ്നേഷ്യസ്. ട്രാജൻ ചക്രവർത്തിയുടെ ഭരണകാലത്തു എ.ഡി. 107-ൽ ഏതാണ്ട് എൺപതിനായിരത്തോളം കാണികളുടെ മുൻപിൽ വച്ച് കൊളോസിയത്തിൽ വി. ഇഗ്നേഷ്യസ് സിംഹങ്ങളാൽ പിച്ചിച്ചീന്തപ്പെട്ടു എന്ന് ചരിത്രത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു.

ഇന്ന് കൊളോസ്സിയത്തിൽ നടക്കുന്ന ഏറ്റം വലിയ ക്രിസ്തീയ ആഘോഷമാണ് എല്ലാ വർഷവും ദുഃഖവെള്ളിയാഴ്ച മാർപാപ്പയുടെ നേതൃത്വത്തിലുള്ള കുരിശിന്റെ വഴി. നൂറ്റാണ്ടുകളുടെ പഴക്കമുള്ള ഈ ആചാരം പോൾ ആറാമൻ മാർപാപ്പ എ.ഡി. 1964-ൽ പുനരുജ്ജീവിപ്പിച്ചു. ജോൺ പോൾ രണ്ടാമൻ മാർപാപ്പയുടെ കാലമായപ്പോഴേക്കും അനേകായിരങ്ങൾ പങ്കെടുക്കുന്ന ഒരു ഭക്താഭ്യാസമായി ഇത് മാറിക്കഴിഞ്ഞിരുന്നു. ഓരോ വർഷവും ഇവിടെ നൽകുന്ന ധ്യാനചിന്തകൾ എഴുതുന്നത് മാർപാപ്പ ആവശ്യപ്പെടുന്ന ലോകത്തിന്റെ വിവിധ ഭാഗത്തുള്ള ക്രിസ്തീയ വിശ്വാസികളിൽ ആരെങ്കിലുമാണ്. അങ്ങനെ നിത്യനഗരമായ റോമിന്റെ സഹസ്രാബ്ദങ്ങൾ നീണ്ടു നില്ക്കുന്ന ചരിത്രത്തിന് നിശബ്ദസ്മാരകമായി ഇന്നും കൊളോസ്സിയം നിലനിൽക്കുന്നു.

**2. കോൺസ്റ്റന്റീന്റെ കമാനം**

കൊളോസ്സിയത്തിനു സമീപത്തായി തലയുയർത്തി നിൽക്കുന്ന മനോഹരമായ വിജയ കമാനമാണ് മഹാനായ കോൺസ്റ്റന്റീൻ ചക്രവർത്തിയുടെ യുദ്ധ വിജയത്തിന്റെ സ്മാരകമായി പണികഴിപ്പിച്ചിരിക്കുന്ന "ആർക്കോ ഡി കോൺസ്റ്റന്റീനോ". എ.ഡി. 312 ഒക്ടോബർ 28-ന് കോൺസ്റ്റന്റീൻ



ചക്രവർത്തിയുടെ സൈന്യവും മാക്സെന്തിയൂസ് ചക്രവർത്തിയുടെ സൈന്യവും ടൈബർ നദിക്ക് കുറുകെയുള്ള മെൽവിയൻ പാലത്തിൽ വച്ച് ഏറ്റുമുട്ടുകയും കോൺസ്റ്റന്റീൻ വിജയശ്രീലാളിതനായിത്തീരുകയും ചെയ്തു.

ഈ യുദ്ധത്തിന്റെ വിജയവും അതിന് ശേഷമുള്ള കോൺസ്റ്റന്റീന്റെ മാനസാന്തരവുമായി ബന്ധപ്പെടുത്തി പല ഐതീഹങ്ങളും പാരമ്പര്യങ്ങളും നിലവിലുണ്ട്. അതിലൊന്ന് പറയുന്നത് യുദ്ധത്തിനായി പുറപ്പെടുന്നതിന്റെ തലേരാത്രി ചക്രവർത്തിക്ക് വലിയൊരു ദർശനം ഉണ്ടാവുകയും അതേത്തുടർന്ന് തന്റെ പടയാളികളുടെ കവചത്തിൽ കുരിശടയാളം വരക്കുകയും അത് വിജയത്തിന് കാരണമാവുകയും ചെയ്തു എന്നാണ്. സഭാ ചരിത്രകാരനായ എവുസേബിയസിന്റെ വിവരണത്തിൽ യുദ്ധത്തിനായി കോൺസ്റ്റാന്റീൻ സൈന്യവുമായി മുന്നേറുന്ന സമയത്ത് ആകാശത്തു പ്രകാശം പ്രസരിക്കുകയും അതിൽ കുരിശു പ്രത്യക്ഷപ്പെടുകയും "ഈ അടയാളത്താൽ കീഴടക്കുക" എന്ന് ഗ്രീക്ക് ഭാഷയിൽ എഴുത്തു കാണപ്പെടുകയും ചെയ്തു എന്നാണ്. ഇതിന്റെ അർത്ഥം പൂർണ്ണമായും മനസിലാകാതിരുന്ന ചക്രവർത്തിക്ക് പിറ്റേ ദിവസം സ്വപ്നത്തിലൂടെ ദൈവം കാര്യങ്ങൾ വെളിപ്പെടുത്തി കൊടുത്തു എന്നാണ് അദ്ദേഹം രേഖപ്പെടുത്തിയിരിക്കുന്നത്.

ഈ വിജയത്തിന്റെ ഓർമ്മക്കായി റോമൻ സെനറ്റ് എ.ഡി. 312 നിർമ്മാണത്തിന് അനുവാദം നല്കുകയും എ.ഡി. 315-ൽ ഉത്ഘാടനം ചെയ്യുകയും ചെയ്ത സ്മാരകം ആണിത്. റോമിലൂടെ രണ്ടായി വന്നിരുന്ന "വിശുദ്ധ വഴിയും" (via sacra) "വിജയ വഴിയും" (via triumphalis) ഇവിടെ കൂട്ടിമുട്ടുകയും റോമൻ ചക്രവർത്തിമാർ ഈ വഴിയിലൂടെ എല്ലാ ആഘോഷ കാലത്തും റോമിലേക്ക് പ്രവേശിക്കുകയും ചെയ്യുന്നു. 21 മീറ്റർ ഉയരവും 26 മീറ്റർ വീതിയുമുള്ള മൂന്ന് പ്രവേശന കവാടങ്ങളുമുള്ള ഈ ബൃഹത്തായ കമാനം നിർമ്മിച്ചിരിക്കുന്നത് വെണ്ണക്കല്ലും കോൺക്രീറ്റും ഉപയോഗിച്ചാണ്. ഈ കമാനത്തിനായി ഉപയോഗിച്ചിരിക്കുന്ന ശില്പങ്ങളിൽ പലതും റോമിൽ നേരത്തെ ഉപയോഗത്തിൽ ഇരുന്നവയാണെന്ന് പറയപ്പെടുന്നു. ഇതിന്റെ ഉത്ഘാടനവുമായി ബന്ധപ്പെട്ടു പത്തുവർഷത്തിലൊരിക്കൽ നടത്തപ്പെടുന്ന മത്സരങ്ങളും അന്ന് സംഘടിപ്പിക്കപ്പെട്ടിരുന്നു. കോൺസ്റ്റന്റീൻ ചക്രവർത്തി തന്റെ സാമ്രാജ്യ തലസ്ഥാനം എ.ഡി. 330-ൽ ബൈസാന്റിയത്തിലേക്ക് മാറ്റി കോൺസ്റ്റാന്റിനോപ്പിൾ (ഇന്നത്തെ ഇസ്താംബൂൾ) എന്ന് പുനർ നാമകരണം ചെയ്തെങ്കിലും ഒരുപാടു ചരിത്ര സത്യങ്ങൾ തലമുറകൾക്ക് പകർന്ന് നൽകികൊണ്ട് കോൺസ്റ്റന്റീന്റെ കമാനം ഇന്നും റോമിൽ നിലനിൽക്കുന്നു.

### 3. പരിശുദ്ധ മാലാഖയുടെ മന്ദിരം

റോമിലെ വി. പത്രോസിന്റെ ബസിലിക്കയ്ക്കടുത്തായി ടൈബർ നദിയുടെ തീരത്ത് തലയുയർത്തി നിൽക്കുന്ന ഒരു മനോഹര സൗധമാണ് "കാസ്സിൽ സാന്താഞ്ചലോ". പത്തൊൻപത് നൂറ്റാണ്ടുകൾ പഴക്കമുള്ള ഈ കൊട്ടാരം ഒരു കാലത്ത് റോമിലെ ഏറ്റം ഉയരം കൂടിയ കെട്ടിടമായിരുന്നു. തനിക്കും തന്റെ കുടുംബത്തിനും അന്ത്യവിശ്രമം കൊള്ളാനുള്ള ഇടമെന്ന നിലയിൽ ഹേഡ്രിയൻ ചക്രവർത്തി (76-138) പണികഴിപ്പിച്ചതാണ് ഈ സ്മാരകമണ്ഡപം. ഇന്ന് മ്യൂസിയം ആയി പരിവർത്തനം ചെയ്യപ്പെട്ടിരിക്കുന്ന ഈ കെട്ടിടം ചില നിർണ്ണായക സമയങ്ങളിൽ മാർപാപ്പമാരുടെ വാസസ്ഥലം ആവുകയും ചെയ്തിട്ടുണ്ട്. "പസ്സേത്തെ ദി ബോർജോ" എന്നറിയപ്പെടുന്ന വത്തിക്കാനിൽ നിന്ന് ഈ മന്ദിരത്തിലേക്ക് എണ്ണൂറ് മീറ്റർ നീളത്തിലുള്ള ഒരു വഴിയും ഇവിടെയുണ്ട്. എ.ഡി. 1494-ൽ അലക്സാണ്ടർ ആറാമൻ മാർപാപ്പയും എ.ഡി. 1527-ൽ ക്ലമന്റ് ഏഴാമൻ മാർപാപ്പയും ഈ വഴിയിലൂടെ രക്ഷപ്പെട്ടതായി രേഖപ്പെടുത്തിയിട്ടുണ്ട്.

എ. ഡി. 134 മുതൽ 139 വരെയുള്ള കാലയളവിലാണ് ഈ സ്മാരകത്തിന്റെ നിർമ്മാണം ഹെഡ്രിയാൻ ചക്രവർത്തി പൂർത്തിയാക്കുന്നത്. നേപ്പിൾസിനടുത്തുള്ള ബൈയെ (Baiae) നഗരത്തിൽ വച്ച് എ.ഡി. 138-ൽ ഹെഡ്രിയാൻ ചക്രവർത്തി കാലം ചെയ്തപ്പോൾ അദ്ദേഹത്തിന്റെ ചിതാഭസ്മം ഇവിടെ കൊണ്ടുവന്നു അടക്കം ചെയ്തു. കൂടാതെ ചക്രവർത്തിയുടെ ഭാര്യ സബീന, വളർത്തുമകൻ ലൂസിയസ് ഏലിയൂസ് എന്നിവരുടെയും ഭൗതീക അവശിഷ്ടങ്ങൾ അന്ത്യവിശ്രമം കൊള്ളുന്ന സ്ഥലമാണ് ഇത്. പിന്നീട് വന്ന പല ചക്രവർത്തിമാരുടെയും ആഗ്രഹപ്രകാരം അവർക്കും ഇവിടെ ശവകുടീരം ഒരുക്കിയിട്ടുണ്ട്. ഈ ശ്രേണിയിലെ അവസാനത്തെ കണ്ണി എ.ഡി. 217-ൽ അന്തരിച്ച കാരക്കെല്ലാ ചക്രവർത്തിയുടേതാണ്.

റോമൻ സാമ്രാജ്യ ചരിത്രത്തിന്റെ ഉയർച്ചതാഴ്ചകളിൽ പലപ്പോഴും സ്ഥാനം പിടിച്ച ഒരു മന്ദിരമാണ് ഇത്.



പല മാർപാപ്പമാരുടെയും ദീർഘ നാളത്തെ വാസസ്ഥലമായും ചില പ്രമുഖ വ്യക്തികളുടെ തടവറയായും ഈ മന്ദിരം ഉപയോഗിച്ചിട്ടുണ്ട്. കുപ്രസിദ്ധ സാഹിത്യകാരനായ ഡാൻ ബ്രൗണിന്റെ "മാലാഖമാരും പിശാചുക്കളും" (*Angels and Demons*) എന്ന ഗ്രന്ഥത്തിൽ "പ്രകാശിതർ" (illuminati) ഒത്തുചേരുന്ന സ്ഥലമാണ് ഈ കൊട്ടാരം.

"പരിശുദ്ധ മാലാഖയുടെ കൊട്ടാരം" എന്ന പേര് ഈ കെട്ടിടത്തിന് ലഭിച്ചതിന് പിന്നിൽ വലിയൊരു കഥയുണ്ട്. ആറാം നൂറ്റാണ്ടിന്റെ അവസാനത്തിൽ റോമിനെ പിടിച്ചുകുലുക്കിയ പ്ളേഗിൽ നിന്നും രക്ഷ നേടുന്നതിനായി മഹാനായ ഗ്രിഗറി മാർപാപ്പ വത്തിക്കാനിൽ നിന്നും മരിയ മജോറെ ബസിലിക്കയിലേക്ക് ജനങ്ങളെ നയിച്ചുകൊണ്ട് ഒരു പ്രദക്ഷിണം നടത്തി. മാർപാപ്പയുടെ നേതൃത്വത്തിലുള്ള ഘോഷയാത്ര ഈ കെട്ടിടത്തിന്റെ സമീപത്തുകൂടി കടന്നു പോയപ്പോൾ ഈ സൗധത്തിന് മുകളിലായി തിളങ്ങുന്ന ഒരു രൂപം ദൃശ്യമായി. അത് ഗബ്രിയേൽ മാലാഖ വാളും ഏന്തി നിൽക്കുന്നതായിരുന്നു എന്ന് മാർപാപ്പ സാക്ഷ്യപ്പെടുത്തുന്നു. എന്നാൽ മാർപാപ്പ മുകളിലേക്ക് നോക്കി പ്രാർത്ഥിച്ചപ്പോൾ മാലാഖ തന്റെ വാൾ താഴ്ത്തുകയും അത് അവസാനം ഉറയിൽ ഇടുകയും ചെയ്തു. അതിന്റെ അർത്ഥം വളരെ സ്പഷ്ടമായിരുന്നു. മഹാമാരി അവസാനിച്ചിരിക്കുന്നു ദൈവം കരുണയോടെ തന്റെ ജനത്തെ രക്ഷിച്ചിരിക്കുന്നു.

അതിന്റെ ഓർമ്മക്കായി ഈ വലിയ കൊട്ടാരത്തിന് മുകളിൽ മുഖ്യദൂതനായ ഗബ്രിയേൽ വാൾ ഉറയിലിടുന്ന വലിയ രൂപം സ്ഥാപിക്കുകയും ചെയ്തു. അന്ന് മുതലാണ് ഈ കെട്ടിടം "പരിശുദ്ധ മാലാഖയുടെ മന്ദിരം" എന്നറിയപ്പെടാൻ തുടങ്ങിയത്. പഴയ ശില്പം ഇടിമിന്നലേറ്റ് ഇല്ലാതായപ്പോൾ എ.ഡി. 1700-ൽ അവിടെ പുതിയൊരു മാർബിൾ രൂപം സ്ഥാപിക്കുകയും ഇന്നും അത് അവിടെ നിലനിൽക്കുകയും ചെയ്യുന്നു. ജീവിതത്തിൽ നമുക് കൈകാര്യം ചെയ്യാൻ സാധിക്കാത്ത സഹനങ്ങളും വേദനകളും ഉണ്ടാകുമ്പോൾ ദൈവത്തിലേക്ക് നോക്കണമെന്നും തന്റെ സഹായകനെ ദൈവം ഉടൻ അയക്കുമെന്നും ഇന്നും റോമൻ ജനതയെ ഗബ്രിയേൽ മാലാഖയുടെ ഈ രൂപം അനുസ്മരിപ്പിക്കുന്നു.

**4. പാന്തയോൺ**

"എല്ലാ ദൈവങ്ങളുടെയും അമ്പലം" എന്നാണ് പാന്തയോൺ എന്ന ഗ്രീക്ക് വാക്കിന്റെ വിശാല അർത്ഥം. ഒരു പക്ഷെ എല്ലാ ദൈവങ്ങളുടെയും രൂപങ്ങൾ ഇവിടെ പ്രതിഷ്ഠിക്കപ്പെട്ടിരുന്നതിനാലോ, അതുമല്ലെങ്കിൽ അമ്പലത്തിന്റെ കുംഭഗോപുരം സ്വർഗ്ഗത്തിലേക്ക് തുറന്നിരുന്നതിനാലോ ആണ് ഇങ്ങനെ ഒരു പേരുണ്ടായത് എന്ന് പറയപ്പെടുന്നു. ദൈവങ്ങൾക്ക് പ്രതിഷ്ഠിക്കപ്പെട്ടിരുന്ന ഒരു അമ്പലം എന്നതിനേക്കാൾ റോമൻ ചക്രവർത്തിമാരുടെ പ്രൗഢിയും മഹത്വവും ലോകത്തിന് വെളിപ്പെടുത്തുന്നതിനുള്ള ഒരു മാർഗ്ഗമായി പാന്തയോൺ കരുതപ്പെട്ടിരുന്നു.

ബി.സി. 31-ലാണ് ഗ്രീസിലെ അയോണിയൻ കടലിലെ ആക്ടിക്കത്തിൽ വച്ച് ഒക്ടേവിയന്റെ സൈന്യം മാർക്ക് ആന്റണി-ക്ലിയോപാട്ര സൈന്യത്തെ പരാജയപ്പെടുത്തുന്നത്. ഒക്ടേവിയന്റെ ഈ യുദ്ധത്തിലെ വിജയമാണ് പിന്നീട് ബി.സി. 27-ലെ റോമൻ സാമ്രാജ്യ സ്ഥാപനത്തിലേക്ക് നയിക്കപ്പെടുന്നത്. ഈ യുദ്ധവിജയത്തിന്റെ സ്മാരകമായി മാർക്കുസ് അഗ്രിപ്പ നിർമ്മിച്ച മൂന്ന് ബൃഹത്തായ നിർമ്മാണ പദ്ധതികളിൽ പ്രധാനപ്പെട്ടതായിരുന്നു പാന്തയോൺ. എന്നാൽ എ.ഡി. 80-ൽ ഒരു വലിയ തീപിടുത്തത്തിൽ പാന്തയോൺ ഭാഗി





കമായി നശിക്കുകയും തുടർന്നുവന്ന ചക്രവർത്തിമാർ പല കാലഘട്ടങ്ങളിലായി ഇത് പുനർനിർമ്മിക്കുകയും ചെയ്തു.

എ.ഡി. 609-ൽ ബൈസന്റീൻ ചക്രവർത്തി ഫോക്കസ് പാന്തയോൺ കെട്ടിടത്തിന്റെ ഉടമസ്ഥാവകാശം ബോനിഫസ് നാലാമൻ മാർപാപ്പയ്ക്ക് കൈമാറി. മാർപാപ്പ ഇത് പരിശുദ്ധ മാതാവിന്റെയും രക്തസാക്ഷികളുടെയും പേരിലുള്ള ഒരു ദേവാലയമായി ഇതിനെ പുനർനാമകരണം ചെയ്യുന്നു. റോമിലെ കാറ്റകോമ്പിൽ നിന്നും രക്തസാക്ഷികളുടെ തിരുശേഷിപ്പുകൾ ഇവിടെ കൊണ്ടുവരികയും പുതിയതായി നിർമ്മിച്ച അൾത്താരയുടെ അടിയിലായി പ്രതിഷ്ഠിക്കുകയും ചെയ്തു. എന്നിരുന്നാലും ഇന്നും പാന്തയോൺ എന്ന പേരിൽ തന്നെയാണ് ഈ പുരാതന സ്മാരകക്കെട്ടിടം അറിയപ്പെടുന്നത്.

ദൈവങ്ങളുടെ അമ്പലം എന്ന നിലയിൽ നിന്നും ഒരു ദേവാലമായിട്ടുള്ള പന്തയോണിന്റെ പരിവർത്തനം ഈ കെട്ടിടത്തിന്റെ നിലനിൽപ്പിന് സഹായകരമായി. സാമ്രാജ്യ തലസ്ഥാനം കോൺസ്റ്റാന്റിനോപ്പിൾ ആയതോടുകൂടി ചക്രവർത്തിമാരുടെ ശ്രദ്ധ മുഴുവൻ പുതിയ റോമാ സാമ്രാജ്യത്തെ പഴയതുപോലെ പെരുമയുള്ളതാക്കിത്തീർക്കുക എന്നതായിരുന്നു. ബൈസന്റൈൻ ചക്രവർത്തി കോൺസ്റ്റാൻസ് രണ്ടാമൻ എ.ഡി. 663 ജൂലൈ മാസത്തിൽ റോം സന്ദർശിച്ചപ്പോൾ പാന്തയോണിന്റെ ഭാഗമായിരുന്ന വിലപിടിപ്പുള്ള ലോഹങ്ങൾ കോൺസ്റ്റാന്റിനോപ്പിളിലെ ഉപയോഗത്തിനായി എടുത്തുകൊണ്ടുപോയി.

വളരെ പ്രശസ്തരായ ആളുകളെ അനുസ്മരിക്കുന്നതിനും അനേകർക്ക് അവരുടെ അന്ത്യവിശ്രമസ്ഥലം സന്ദർശിക്കുന്നതിനുമായി ഈ ദേവാലയത്തിൽ അവരെ അടക്കം ചെയ്തിരിക്കുന്നു. അങ്ങനെ ലോകപ്രശസ്ത ഇറ്റാലിയൻ ചിത്രകാരന്മാരായ റഫായേൽ, ആന്നിബാലെ കരാച്ചി, സംഗീതജ്ഞനായ അർക്കഞ്ചേലോ കൊറെല്ലി, ശില്പി ബാൾദസ്സാരെ പെറൂസ്സി തുടങ്ങിയവരെ ഇവിടെയാണ് കബറടക്കിയിരിക്കുന്നത്. വിറ്റോറിയോ ഇമ്മാനുവേലെ II, ഉംബെർത്തോ I എന്നീ രാജാക്കന്മാരെയും അവരുടെ ആഗ്രഹപ്രകാരം പാന്തയോണിലാണ് അടക്കിയിരിക്കുന്നത്.

ശില്പകലയിലെ അത്ഭുതമായിട്ടാണ് ഈ മഹാസൗധം അറിയപ്പെടുന്നത്. പാന്തയോൺ സന്ദർശിക്കാൻ അവസരം ലഭിച്ചവർ റോമിന്റെ അതിപുരാതന ചരിത്രത്തിലേക്ക് നടന്നു കയറാൻ ഭാഗ്യം സിദ്ധിച്ചവരാണെന്ന് പറയപ്പെടുന്നു. പാന്തയോണിനെ മറ്റു സൗധങ്ങളിൽ നിന്നും വ്യത്യസ്തമാക്കുന്നത് അതിന്റെ മധ്യത്തിൽ മേൽക്കൂര വൃത്താകൃതിയിൽ തുറന്നിരിക്കുന്നു എന്നതാണ്. ഈ മുകളിലത്തെ 27 അടി ചുറ്റളവിലുള്ള മുഖവാരത്തിൽ കൂടിയാണ് വെളിച്ചവും, വായുവും മഴവെള്ളവും ഒക്കെ ഇതിനകത്ത് പ്രവേശിക്കുന്നത്. ലോകത്തിന്റെ നിലനിൽപ്പ് ഭൂമിയിൽ റോമൻ ചക്രവർത്തിമാരുടെ ഭരണത്തെ ആശ്രയിച്ചാണിരിക്കുന്നത്. സ്വർഗ്ഗത്തിലേക്ക് തുറന്നിരിക്കുന്ന പാന്തയോണിന്റെ ഒരേയൊരു വാതിലൂടെ ചക്രവർത്തിമാർ ജനത്തിന് അനുഗ്രഹങ്ങൾ എത്തിച്ചുകൊടുക്കുന്നു.

ആരാണ് ഇത്ര മനോഹരമായ സൗധം രൂപകല്പന ചെയ്തത് എന്നതിന് കൃത്യമായ തെളിവുകളില്ല. എന്നാൽ അക്കാലത്തെ ഇത്തരം പദ്ധതികൾ നടപ്പാക്കിയ ശില്പിയായ അപ്പൊള്ളോദോരൂസ് ആണ് പാന്തയോണിന്റെ രൂപരേഖ തയ്യാറാക്കി പണിതതിന്റെ പിന്നിലെന്നും പറയപ്പെടുന്നു. പ്രശസ്ത ശില്പിയും ചിത്രകാരനുമായ മൈക്കലാഞ്ചലോ ഈ മനോഹര സൗധം കണ്ടിട്ട് അഭിപ്രായപ്പെട്ടത് ഇത് മനുഷ്യന്റെയല്ല, മാലാഖമാരുടെ ഭാവനയിൽ വിരിഞ്ഞ ആശയമാണെന്നാണ്.

**5. ത്രേവി ജലധാര**

റോമിലെ ത്രേവി ജില്ലയിലെ പ്രസിദ്ധവും നയനമനോഹരവുമായ ജലധാരയാണ് "ഫൊണ്ടാന ദി ത്രേവി". എൺപത്തിയാറു അടി ഉയരവും നൂറ്ററുപത്തൊന്ന് അടി വീതിയുമുള്ള ലോകത്തിലെ തന്നെ ഏറ്റം പ്രശസ്തമായ മനുഷ്യനിർമ്മിത ജലധാരയാണിത്. പ്രസിദ്ധ ഇറ്റാലിയൻ ശില്പിയായ നിക്കോളാ സാൽവി നിർമ്മാണം ആരംഭിച്ചു ജൂസെപ്പെ പന്നിനിയുടെ നേതൃത്വത്തിലുള്ള സംഘം പൂർത്തിയാക്കിയ ഫൗണ്ടനാണിത്. പല പ്രസിദ്ധമായ ഹോളിവുഡ് സിനിമകളും ഇതിന്റെ മനോഹരമായ പശ്ചാത്തലത്തിൽ നിർമ്മിക്കപ്പെട്ടിട്ടുണ്ട്. ഒരു പ്രാചീന ഐതീഹ്യം പറയുന്നത് ബി.സി. 19-ൽ ദാഹിച്ചു വലഞ്ഞ റോമൻ പട്ടാളക്കാർക്ക് പ്രദേശവാസിയായ ഒരു പെൺകുട്ടി ഈ നീരുറവ കാട്ടിക്കൊടുത്തുവെന്നാണ്. ഈ സംഭവം പ്രസിദ്ധമാവുകയും അതിന്റെ പ്രതിനന്ദിയായി റോമാക്കാർ പിന്നീട് ഈ പെൺകുട്ടിയുടെ സ്മരണക്കായി അക്വ വിർഗോ എന്ന പേരിൽ ഈ ജലധാര പണിതു



എന്നുമാണ്. അഗ്രിപ്പയുടെ കാലം മുതൽ ഇവിടെ പ്രസിദ്ധമായ ഒരു കുളിസ്ഥലവും നിലനിന്നിരുന്നു.

ബൃഹത്തായ ഈ ചട്ടക്കൂട് ഇടുങ്ങിയ തെരുവുകൾ കൂടിച്ചേരുന്ന കവലയിലാണ് നിർമ്മിച്ചിരിക്കുന്നത്. അതിനാൽ തന്നെ അടുത്തുവരുന്നതുവരെ ഇതുവഴി സഞ്ചരിക്കുന്നവർക്ക് ഈ വെള്ളച്ചാട്ടത്തിലെ ശബ്ദം തിരിച്ചറിയാനാവാതെ ജനസമുദ്രത്തിൽ അലിഞ്ഞു പോവുകയാണ് ചെയ്യുന്നത്. റോമിന് മുഴുവൻ ജലം പ്രദാനം ചെയ്തിരുന്ന പ്രസിദ്ധമായ കാനാലിൽ (aqueduct) ഒന്നായ അക്വ വേർജിനെ അവസാനിക്കുന്ന സ്ഥലമായിരുന്നു ഇത്. ബി.സി. 19-ൽ മാർക്കുസ് അഗ്രിപ്പ രാജാവ് റോമൻ ജനതയ്ക്കായി നിർമ്മിച്ചു നൽകിയ അക്വവിർഗോയുടെ അന്തിമസ്ഥാനവും ഇത് തന്നെ. റോമൻ സംസ്കാരത്തിന്റെ ഔന്നത്യം വിളിച്ചറിയിക്കുന്ന ഒന്നായിരുന്നു നഗരത്തിൽ മുഴുവൻ എല്ലായ്പ്പോഴും മുടക്കം കൂടാതെ രണ്ടായിരം വർഷങ്ങൾക്ക് മുൻപ് തന്നെ ശുദ്ധജലം വിതരണം ചെയ്യാൻ അവർക്ക് സാധിച്ചിരുന്നു എന്നത്. അതിന്റെ തുടർച്ചയെന്നോണം എവിടെയും എപ്പോഴും റോമിൽ ശുദ്ധജലം ലഭിക്കുന്ന പൊതുപൈപ്പുകൾ ഇന്നും വിനോദ സഞ്ചാരികൾക്ക് ഉപയോഗിക്കാവുന്നതാണ്.

പ്രാചീനകാലം മുതലേ ഈ സ്ഥലത്തു ഒരു ജലധാര നിലനിന്നിരുന്നു വെങ്കിലും എ.ഡി. 1629-ൽ ഉർബൻ എട്ടാമൻ മാർപാപ്പയാണ് പ്രസിദ്ധ ശില്പിയായ ലോറെൻസോ ബർണീനിയെ ഒരു പുതിയ ഫൗണ്ടൻ രൂപകല്പന ചെയ്യാനായി അധികാരപ്പെടുത്തുന്നത്. എന്നാൽ മാർപാപ്പയുടെ മരണത്തോടെ ഈ പദ്ധതി ഉപേക്ഷിക്കപ്പെടുകയും പിന്നീട് ബെർണീനിയുടെ രൂപകല്പനയെ അടിസ്ഥാനമാക്കി ക്ലമന്റ് പന്ത്രണ്ടാമൻ മാർപാപ്പ എ. ഡി. 1730-ൽ ഇതിന്റെ നിർമ്മാണം പുനരാരംഭിക്കുകയും ആയിരുന്നു. അതിന്റെ നിർമ്മാണം പൂർത്തിയായി ഉത്ഘാടനം ചെയ്യുന്നത് എ.ഡി. 1762-ലാണ്.

ഇതിന്റെ മുഖവാരവും ഇതിലുള്ള ശില്പങ്ങളും നിർമ്മിച്ചിരിക്കുന്നത് മാർബിൾ കല്ലുകൾ കൊണ്ടാണ്. ഈ ഫൗണ്ടന്റെ മധ്യത്തിലായി ഗ്രീക്ക് ദേവനായ ഓഷ്യയാനൂസിന്റെ വലിയൊരു ശില്പം നിർമ്മിച്ചിരിക്കുന്നു. അദ്ദേഹത്തിന്റെ രഥം രണ്ടു സമുദ്ര കുതിരകളാണ് വലിക്കുന്നത്. അതിൽ ഒന്ന് ഇണങ്ങിയതും മറ്റൊന്ന്

ഇണങ്ങാത്തതുമാണ്. സമുദ്രത്തിന്റെ രൗദ്ര ഭാവത്തെയും ശാന്ത ഭാവത്തെയും എടുത്തുകാണിക്കുന്നതിനാണ് ഇപ്രകാരം ചെയ്തിരിക്കുന്നത്. ഈ കുതിരകളെ വഴികാട്ടുന്നത് രണ്ടു മൽസ്യ ദേവതകളാണ്. അതിൽ ഒന്ന് ഈ കുതിരകളുടെ വരവിനെ വിളിച്ചറിയിക്കുന്ന ദൗത്യമാണ് ഏറ്റെടുത്തിരിക്കുന്നത്.

ത്രേവി ഫൗണ്ടനുമായി ബന്ധപ്പെട്ടുള്ള പ്രസിദ്ധമായ ആചാരണമാണ് വലതുകൈകൊണ്ട് ഇടതുതോളിന് മുകളിലൂടെ പുറം തിരിഞ്ഞു നിന്ന് ജലാശയത്തിലേക്ക് നാണയം എറിയുക എന്നത്. ഇങ്ങനെ ചെയ്യുമ്പോൾ നാണയം വെള്ളത്തിൽ വീഴുന്നെങ്കിൽ എറിയുന്ന ആളിന് വീണ്ടും റോം സന്ദർശിക്കാനുള്ള ഭാഗ്യം ഉണ്ടാവും എന്നാണ് വിശ്വാസം. ഇങ്ങനെ ഒരു ദിവസം മൂവായിരം യൂറോ ഈ ജലാശയത്തിൽ വീഴുന്നുണ്ട്. റോമിലെ പാവങ്ങൾക്ക് കുറഞ്ഞ നിരക്കിൽ സൂപ്പർ മാർക്കറ്റുകളിലൂടെ ഭക്ഷണം നല്കുന്നതിന് വേണ്ടിയാണ് ഈ തുക ഉപയോഗിക്കുന്നത്.

**6. റോമൻ ഫോറം**

“ചുടുകല്ലിൽ തീർത്ത നഗരമായി റോമിനെ ഞാൻ കണ്ടെത്തി എന്നാൽ വെണ്ണക്കല്ലിൻ നഗരമായി ഞാൻ അതിനെ പരിവർത്തനപ്പെടുത്തി”.





ആദ്യത്തെ റോമൻ ചക്രവർത്തിയായ സീസർ അഗസ്റ്റസിന്റെ പ്രസിദ്ധമായ വാക്കുകളാണിത്. അഗസ്റ്റസ് നിർമ്മിച്ച "സുവർണ്ണ മൈൽക്കുറ്റി" (Golden Mile-stone) റോമൻ സാമ്രാജ്യത്തിലെ എല്ലാ വഴികളും ഒത്തു ചേരുന്ന സ്ഥലമാണ്. ഇതിനെ അടിസ്ഥാനപ്പെടുത്തിയാണ് "എല്ലാ റോഡുകളും റോമിലേക്ക് നയിക്കപ്പെടുന്നു" എന്ന പ്രയോഗം തന്നെ ഉണ്ടായിരിക്കുന്നത്. റോമൻ ഫോറത്തിന്റെ മധ്യത്തിലായി നില നിന്നിരുന്ന റോമാക്കാരുടെ പ്രധാന ദേവന്മാരിലൊരാളായ ശനിദേവന്റെ (Saturn) അമ്പലത്തിന്റെ അരികിലാണ് ഈ മൈൽക്കുറ്റി സ്ഥാപിച്ചിരുന്നത്. ഇതെല്ലം ഉൾകൊള്ളുന്ന റോമൻ ഫോറം ഇന്ന് ലോകത്തിലെ ഏറ്റം പ്രധാനപ്പെട്ട ചരിത്രസ്മാരകമായി കരുതപ്പെടുന്ന സ്ഥലം കൂടിയാണ്.

പാശ്ചാത്യ-പൗരസ്ത്യ ദേശങ്ങളിലായി റോമൻ സാമ്രാജ്യം ആയിരം വർഷത്തിലധികം പ്രൗഢിയോടെ നിലനിന്നു. ഇതിൽ പാശ്ചാത്യ റോമൻ സാമ്രാജ്യത്തിന്റെ രാഷ്ട്രീയവും ഭരണ പരവുമായ കാര്യങ്ങളുടെ സിരാകേന്ദ്ര മായിരുന്നു റോമൻ ഫോറം. ഒരു കച്ചവടസ്ഥലമായി ആരംഭിച്ച ഈ പ്രദേശം കാലാന്തരത്തിൽ റോമൻ സാമ്രാജ്യത്തിന്റെ ഭരണ സിരാകേന്ദ്ര മായി പരിണമിക്കുന്നു. റോമൻ സെനറ്റ് ഇവിടെയായിരുന്നു കൂടിയിരുന്നത്. എല്ലാത്തരത്തിലുമുള്ള വിജയ ഘോഷ യാത്രകളും ആഘോഷങ്ങളും ഇവിടെ അരങ്ങേറിയിരുന്നു. സെനറ്റർമാരുടെ തിരഞ്ഞെടുപ്പും രാജാക്കന്മാരുടെ കിരീടധാരണവും പൊതുപ്രസംഗങ്ങളും മല്ലയുദ്ധങ്ങളുടെ പ്രധാന വേദിയും കച്ചവടസ്ഥലവുമെല്ലാം റോമൻ ഫോറ ത്തിന്റെ ഭാഗമായിരുന്നു. ബി. സി. എട്ടാം നൂറ്റാണ്ടിൽ നിർമ്മിച്ച രാജാക്കന്മാരുടെ കൊട്ടാരത്തിന്റെ അവശിഷ്ടം മുതൽ റോമൻ ദേവന്മാർക്കും ദേവതമാർക്കു മായി പണിതുയർത്തിയ അമ്പല ങ്ങളുടെ ശേഷിപ്പുകൾ വരെ ഇവിടെ യുണ്ട്. ഇവിടെയാണ് റോമൻ സെനറ്റും ഭരണ സംവിധാനങ്ങളുമെല്ലാം ആരം ഭിച്ചത്.

റോമിന്റെ ഉത്ഭവത്തെക്കുറിച്ചുള്ള ഐതീഹങ്ങളിൽ പറയുന്നത് റോമു ളൂസ് റീമുസ് സഹോദരന്മാർ ബി.സി. 753-ൽ റോമാ നഗരം സ്ഥാപിച്ചു എന്നാണ്. പിന്നീട് അവർ തമ്മിലു ണ്ടായ തർക്കത്തിൽ റീമുസ് കൊല്ല പ്പെടുകയും റോമുളൂസ് തന്റെ പേര് ഈ നഗരത്തിന് നൽകി അതിനെ വളർത്തുകയും ചെയ്തു. ഇതിനോട് ചേർന്നുള്ള ഒരു അനുബന്ധകഥയിൽ പറയുന്നത് തന്റെ ശത്രുവായിരുന്ന ടീത്തുസ് താത്തിയസുമായി റോമുളൂ സിനുണ്ടായിരുന്ന പിണക്കത്തിന് ശേഷം അവർ സന്ധിയിലാവുകയും റോമൻ ഫോറം അവരുടെ പ്രശ്നപരി ഹാര മേഖലയായി നിശ്ചയിക്കുകയും ചെയ്തു എന്നാണ്. അതുകൊണ്ടാണ് പുരാതന റോമിന്റെ ചരിത്രത്തിൽ ഈ പ്രദേശത്തിന് ഇത്രയധികം പ്രാധാന്യം കൈവന്നത്.

അന്നത്തെ റോമിന്റെ ഭരണപര മായ കാര്യങ്ങൾ കൈകാര്യം ചെയ്തി രുന്ന റോമൻ സെനറ്റ് ഹൌസ് ഇവിടെ ആയിരുന്നു. കൂരിയ എന്നറിയപ്പെട്ടി രുന്ന റോമിന്റെ രാഷ്ട്രീയ കാര്യ നിർവഹണം നടത്തപ്പെട്ട സ്ഥലം ഇതിനുള്ളിൽ തന്നെ ആയിരുന്നു. റോമൻ ഫോറത്തിലുള്ള ഏറ്റം പഴയ അമ്പലമാണ് ശനിദേവന്റെ അമ്പലം. റോമാക്കാരുടെ പ്രധാന ആഘോഷ ങ്ങളിലൊന്നായ സൂര്യദേവന്റെ തിരു നാളായ "സാറ്റർണാലിയാ"യ്ക്ക് ക്രിസ്തുമസുമായി വലിയ ബന്ധം ഉണ്ടെന്ന് വിശ്വസിക്കപ്പെടുന്നു. ഇത് കൂടാതെ ടൈറ്റസ് ചക്രവർത്തിയുടെ പേരിൽ അറിയപ്പെടുന്ന ആർച്ചും, വെസ്ത ദേവതയുടെ അമ്പലവുമെല്ലാം ഇവിടെയായിരുന്നു.

റോമിലെ ക്രിസ്തീയ യുഗത്തിന്റെ ആരംഭത്തോടുകൂടി റോമൻ ഫോറ ത്തിലുണ്ടായിരുന്ന പല അമ്പലങ്ങളും പള്ളികളായി രൂപാന്തരപ്പെട്ടു. ജൂലിയ സിന്റെ പേരിലറിയപ്പെട്ടിരുന്ന സെനറ്റ് വസതിയാണ് വി. അഡ്രിയാനോ ദേവാലയമായത്. അന്തണീനോ-ഫൗസ്റ്റീന അമ്പലം വി. ലോറൻസിന്റെ ദേവാലയമായി. അതുപോലെ റോമു ളൂസ് ദേവന്റെ അമ്പലം സാന്തി കോസ്മോസ്-ഡാമിയൻ ദേവാല യമായി. ഇതുകൂടാതെ സാന്ത മരിയ നോവ, സാൻ ജൂസെപ്പെ, സാന്തിലൂക്ക എ മാർട്ടീന ദേവാലയങ്ങളും ഇവിടെ തന്നെയാണ്. റോമാക്കാരുടെ ദൈവ ഭക്തിയുടെയും രാജഭക്തിയുടെയും പ്രതീകങ്ങൾ ഇന്നും അവിടെ കണ്ടെ ത്താം. ലോകത്തിൽ ഇന്നുവരെയു ള്ളതിൽ ഏറ്റം ആഘോഷിക്കപ്പെട്ട സ്ഥലങ്ങളിൽ ഒന്നായി റോമൻ ഫോറം കരുതപ്പെടുന്നു. ഈ ചരിത്രാവശി ഷ്ടങ്ങൾ നേരിൽ കാണുന്നതിനായി അനേകായിരങ്ങൾ ദിനം പ്രതി കടന്നുപോകുന്ന ഒരു വിനോദ സഞ്ചാര സ്ഥലം കൂടിയാണിത്.





# വിഭജിക്കണോ കേരള സമൂഹത്തെ ഇനിയും

**ബോബി ഏബ്രഹാം**



വർഗസമരത്തെക്കുറിച്ചാണ് മാർക്സിസ്റ്റ് പ്രത്യയശാസ്ത്രം ചർച്ച ചെയ്യുന്നത്. അധ്വാനിക്കുന്ന തൊഴിലാളി വർഗവും ചൂഷക മുതലാളിത്ത വർഗവും തമ്മിലുള്ള സംഘർഷത്തിൽ തൊഴിലാളി വർഗം ആധിപത്യം സ്ഥാപിക്കുമെന്നാണ് മാർക്സിസ്റ്റ് പ്രത്യയശാസ്ത്രം പറയുന്നത്. ജാതി ഘടനയിലധിഷ്ഠിതമാണ് ഇന്ത്യയിലെ തൊഴിൽ മേഖലയെന്നും ദളിത്, പിന്നാക്ക സമൂഹത്തിന്റെ പ്രശ്നങ്ങളെ ആ രീതിയിൽ സംബോധന ചെയ്തല്ലാതെ ഇവിടെ കമ്മ്യൂണിസ്റ്റ് പ്രത്യയശാസ്ത്രത്തിനു നിലനിൽപില്ലെന്നും വിശകലനം ചെയ്തിട്ടും വർഗരാഷ്ട്രീയം എന്ന അടിസ്ഥാന കാഴ്ചപ്പാടിൽ വിട്ടുവീഴ്ച വേണ്ടെന്നായിരുന്നു 1964-ൽ സിപിഎം രൂപം കൊണ്ടശേഷവും നിലപാട്. ഇന്ത്യയിലെമ്പാടും ദളിത്, പിന്നാക്ക രാഷ്ട്രീയ പ്രസ്ഥാനങ്ങൾ ഉയർന്നുവന്നപ്പോഴും സ്വത്വ രാഷ്ട്രീയത്തെ അംഗീകരിക്കില്ലെന്ന നിലപാടിൽ നിന്ന് പിന്നാക്കം പോകാൻ സിപിഎം തയാറായിട്ടുമില്ല. ഇതേ സമയം ചൈനയുടെ പാത പിന്തുടർന്ന് വർഗ സമര കാഴ്ചപ്പാടിൽ നിന്നു പിൻവാങ്ങിയെന്നു പറയാതെ തന്നെ നവ മുതലാളിത്ത കാഴ്ചപ്പാടിലൂടെ മുന്നോട്ടു പോകാനും സിപിഎം ശ്രമിച്ചു. കക്ഷത്തിലുള്ളത് പോകാതെ ഉത്തരത്തിലുള്ളത് എടുക്കാനുള്ള ആ ശ്രമം പരാജയമായത് ആദ്യം ബംഗാളിലായിരുന്നു. തുടർച്ചയായി 30 വർഷത്തോളം ഭരിച്ചിട്ടും ബംഗാൾ തകർച്ചയിൽ നിന്നു തകർച്ചയിലേക്കു കൂപ്പുകുത്തുകയാണെന്ന തിരിച്ചറിവിൽ നിന്നാണ് അതിവേഗ വ്യവസായവൽക്കരണത്തിലേക്കു കുതിക്കാൻ ശ്രമിച്ചത്. അതിനായി നന്ദിഗ്രാമിലും സിംഗൂരിലും ഭൂമി ഏറ്റെടുത്ത് കുത്തകകൾക്കു നൽകാനുള്ള നീക്കം പക്ഷേ തിരിച്ചടിച്ചു. വറുതിയിലായിരുന്ന കർഷകർ തങ്ങളുടെ അവശേഷിച്ച ഭൂമിയും നഷ്ടമാകുമെന്ന തിരിച്ചറിവിൽ അതിശക്തമായി തിരിച്ചടിച്ചു. സിംഗൂർ, നന്ദിഗ്രാം സ്വപ്നങ്ങൾ തകർന്നടിഞ്ഞു എന്നു മാത്രമല്ല, ബംഗാൾ എന്ന ചുവപ്പുകോട്ട മമത ബാനർജിക്കു മുന്നിൽ അടിയറ വയ്ക്കേണ്ടിയും വന്നു. ഇന്ന് ബംഗാളിൽ സിപിഎം അവശേഷിക്കുന്നുണ്ടോ എന്നു പാർട്ടിക്കു പോലും നിശ്ചയമില്ല.

ത്രിപുരയിലും സ്ഥിതി അതു തന്നെയായിരുന്നു. നൃപൻ ചക്രവർത്തിയും മണിക് സർക്കാരും ദീർഘകാലം വാണ ഭൂമിയിലും സിപിഎമ്മിനു കാലിടറി. ഇപ്പോൾ അവശേഷിക്കുന്ന ഒരേ ഒരു ചുവപ്പുതുരുത്ത് കേരളം ആണ്. കേരളം എങ്ങനെയും കൈവിട്ടുപോകരുതെന്ന ആഗ്രഹമാണ് സിപിഎം നേതൃത്വത്തിന്. കേരളം കൂടി പോയാൽ പിന്നെ സിപിഎം എന്നൊരു പാർട്ടിതന്നെയുണ്ടാവില്ല. 2021-ലെ തിരഞ്ഞെടുപ്പിൽ തുടർഭരണം ലഭിച്ചത് സിപിഎമ്മിനെ സംബന്ധിച്ചിടത്തോളം വലിയ ആശ്വാസം തന്നെയായിരുന്നു.

കോവിഡ് കാലത്ത് ജനങ്ങളെ നന്നായി നോക്കി എന്നൊരു പരിവേഷം സൃഷ്ടിച്ചാണ് സിപിഎം തിരഞ്ഞെടുപ്പിനെ നേരിട്ടത്. മാത്രമല്ല, കൃത്യമായ സോഷ്യൽ എൻജിനീയറിങ്ങിലൂടെ ന്യൂനപക്ഷ പിന്തുണ സമാഹരിക്കുകയും ചെയ്തു. ഭീതി വളർത്തിയായിരുന്നു ഈ നീക്കം. പൗരത്വ ബില്ലും മറ്റും അതിനു കൃത്യമായി ഉപയോഗിക്കുകയും ചെയ്തു. കോൺഗ്രസിനു പകരം ബിജെപിയെ കേരളത്തിലെ മുഖ്യപ്രതിപക്ഷമാക്കി വളർത്തുകയും അതിലൂടെ ന്യൂനപക്ഷ രക്ഷകാരായി ചമഞ്ഞ് വോട്ടുകൾ എക്കാലവും ഉറപ്പിച്ചു നിർത്തുകയും ആയിരുന്നു തന്ത്രം. ബിജെപിക്കും കോൺഗ്രസിനെ തകർക്കുക പ്രധാന ലക്ഷ്യമായി മാറിയതോടെ ഈ നീക്കം നല്ല രീതിയിൽ വിജയിച്ചു എന്നു പറയാതെ വയ്യ. എന്നാൽ കേരളത്തിൽ അടപടലെ പരാജയപ്പെട്ടതോടെ ബിജെപിയെ പഴയതുപോലെ ന്യൂനപക്ഷം ഭയപ്പെടുമോ എന്ന ആശങ്ക സിപിഎമ്മിനുണ്ട്. അതുകൊണ്ട് ന്യൂനപക്ഷത്തെ പൂർണമായും ഇടതുപക്ഷത്ത് ഉറപ്പിക്കാനുള്ള നീക്കമാണ് ഇപ്പോൾ നടത്തുന്നത്. അതിനായി ഏതുതലം വരെയും സിപിഎം പോകും എന്നതിന്റെ തെളിവായിരുന്നു അടുത്ത കാലത്ത് കണ്ട രണ്ടു നീക്കങ്ങൾ. ആദ്യത്തേത് വഖഫ് വിഷയത്തിൽ മുസ്ലീം ലീഗിനെ ഒറ്റപ്പെടുത്തി മുസ്ലീം സമുദായത്തിൽ ആധിപത്യം ഉറപ്പിക്കാനുള്ള നീക്കം ആയിരുന്നു. രാഷ്ട്രീയതലത്തിലുള്ള തന്ത്രപരമായ നീക്കം ആയിരുന്നു അത്. ഒരു രാഷ്ട്രീയ കക്ഷി അങ്ങനെ ചെയ്യുന്നതിനെ നമുക്ക് കുറ്റം പറയാനുമാവില്ല. അതിനെ പ്രതിരോധിക്കാൻ എതിർപക്ഷം ശ്രമിക്കുന്നതും സ്വാഭാവികം.

എന്നാൽ രണ്ടാമത്തെ നീക്കം അപകടകരമായതായിരുന്നു. കോൺഗ്രസിൽ ന്യൂനപക്ഷങ്ങളെ അവഗണിക്കുന്നു എന്നതായിരുന്നു സിപിഎം സംസ്ഥാന സെക്രട്ടറി കോടിയേരി ബാലകൃഷ്ണൻ ഉന്നയിച്ച ആരോപണം. കെപിസിസി പ്രസിഡന്റ് സ്ഥാനത്ത് ഭൂരിപക്ഷ സമുദായക്കാരൻ വന്നാൽ നിയമസഭാ കക്ഷി നേതാവ് സ്ഥാനത്ത് ന്യൂനപക്ഷക്കാരൻ വരുന്നതാണ് കീഴ്‌വഴക്കമെന്നും ഇത്തവണ അതു ലംഘിച്ചത് ന്യൂനപക്ഷങ്ങളെ അവഗണിച്ചതിനു തെളിവാണെന്നും കോടിയേരി ആരോപിച്ചു. കെപിസിസി പ്രസിഡന്റായി കെ. സുധാകരനും പ്രതിപക്ഷ നേതാവായി വി.ഡി. സതീശനും വന്നതാണ് കോടിയേരിയെ പ്രകോപിപ്പിച്ചതെന്നു കരുതാം. പക്ഷേ താൻ ഇരിക്കുന്നത് മതനിരപേക്ഷ പ്രസ്ഥാനത്തിന്റെ സെക്രട്ടറി സ്ഥാനത്താണെന്നും ആ പ്രസ്ഥാനത്തിന് കേരളത്തിലാണ് ഏറ്റവും സ്വാധീനമുള്ളതെന്നും മനസ്സിലാക്കാൻ അദ്ദേഹത്തിനു കഴിയാതെ പോയെന്നതാണ് ദു:ഖകരം. യുഡിഎഫ് ഭരണത്തിലെത്തുമ്പോഴൊക്കെ ജാതിമത സമവാക്യങ്ങൾ നോക്കിയാണ് മന്ത്രിമാരെ നിശ്ചയിക്കുന്നതെന്ന ആക്ഷേപം ഉണ്ട്. എന്നാൽ ഇടതുമുന്നണി ഭരണത്തിലെത്തുമ്പോഴൊന്നും ആരും അങ്ങനെ നോക്കാറുമില്ല. ഇടതു മന്ത്രിമാരെ സാമുദായികാടിസ്ഥാനത്തിൽ നോക്കിക്കാണാറും ഇല്ലായിരുന്നു. എന്നാൽ ഇപ്പോൾ അതിനും മാറ്റം വന്നുതുടങ്ങിയിട്ടുണ്ട്. വിവിധ മത സാമുദായിക വിഭാഗങ്ങളുടെ പ്രാതിനിധ്യം ഉണ്ടാക്കാൻ ശ്രമം നടത്തുന്നുമുണ്ട്. പക്ഷേ അതൊന്നും യുഡിഎഫ് കാലത്തേപ്പോലെ പരസ്യമായിട്ടല്ല എന്നു മാത്രം. ഏതായാലും സിപിഎം സംസ്ഥാന സെക്രട്ടറി നടത്തിയ പ്രസ്താവന അത്യന്തം അപകടകരമായ ഒരു നീക്കത്തിലേക്കുള്ള ചൂണ്ടുപലകയാണ്. അതുകൊണ്ടു തന്നെ സിപിഎമ്മിൽ ന്യൂനപക്ഷങ്ങൾക്കെത്ര പ്രാതിനിധ്യം കിട്ടിയിട്ടുണ്ടെന്ന് അന്വേഷിക്കുന്നത് സ്വാഭാവികമായിരിക്കും. സിപിഎമ്മിൽ നിലവിലുള്ള ഘടനയനുസരിച്ച് മുഖ്യമന്ത്രിയും പാർട്ടി സെക്രട്ടറിയും ന്യൂനപക്ഷ വിഭാഗത്തിൽ നിന്നല്ല. ഇടതുമുന്നണി കൺവീനറും ന്യൂനപക്ഷക്കാരനല്ല. ഇനി സിപിഎം സംസ്ഥാന സെക്രട്ടേറിയറ്റിലോ? പേരിൽ നാലു ന്യൂനപക്ഷക്കാരുണ്ട്. അതിൽ ഒരാളും മുസ്ലിം ഇല്ല. ഇനി സംസ്ഥാന കമ്മിറ്റിയിലോ? 88 പേരിൽ മൊത്തം 12 പേർ. 14 ശതമാനത്തിൽ താഴെ മാത്രം പ്രാതിനിധ്യം. ഇനി 95 അംഗ കേന്ദ്ര കമ്മിറ്റിയിലോ? 7 പേർ മാത്രം. പൊളിറ്റ് ബ്യൂറോയിലോ? പരിതാപകരമാണ് അവസ്ഥ. സിപിഎമ്മിന്റെ പരമോന്നത സമിതിയിലൂൾപ്പെടെ തിരഞ്ഞെടുക്കപ്പെടുന്നവരെ ജാതിയുടെയോ മതത്തിന്റെയോ സമുദായത്തിന്റെയോ കണ്ണിലൂടെ കാണുന്നതിൽ വ്യക്തിപരമായി താൽപര്യമില്ലാത്തയാളാണ് ഞാൻ. കമ്മ്യൂണിസ്റ്റ് പ്രത്യശാസ്ത്രത്തിലുള്ള വിശ്വാസമാണ് ഒരാളെ അവിടെ എത്തിക്കേണ്ടത്. എന്നാൽ ആ കമ്മ്യൂണിസ്റ്റ് മൂല്യങ്ങളിൽ അടിയുറച്ച് വിശ്വസിക്കുന്നു എന്നവകാശപ്പെടുന്ന ഒരു പാർട്ടിയും ആ പാർട്ടിയുടെ സംസ്ഥാന സെക്രട്ടറിയും പച്ചയ്ക്ക് വർഗീയത പറഞ്ഞ് മറ്റൊരു രാഷ്ട്രീയ പാർട്ടിയുടെ മേൽ കുതിരകയറുമ്പോൾ അതിൽ ഭയപ്പെടാൻ ഏറെയുണ്ട്. സമൂഹം എത്ര ഭിന്നിച്ചാലും കുഴപ്പമില്ല, തങ്ങളുടെ രാഷ്ട്രീയ ലക്ഷ്യം നിറവേറണമെന്ന താൽപര്യം കേരള സമൂഹത്തെ വലിയ പതനത്തിലേക്കാവും വലിച്ചെറിയുക.

സിപിഎം ഈ സമീപനം സ്വീകരിക്കാൻ തുടങ്ങിയത് ഇന്നും ഇന്നലെയുമല്ല. കുമാരനാശാൻ ബ്രിട്ടീഷുകാരുടെ പട്ടും വളയും സ്വീകരിച്ചയാളാണ് എന്നു പറഞ്ഞുകൊണ്ട് ഇഎംഎസ് നമ്പൂതിരിപ്പാട് ഒരു തിരഞ്ഞെടുപ്പ്കാലത്ത് രംഗത്തുവന്നു. എന്നാൽ ഉദ്ദേശിച്ച പ്രയോജനം അതുകൊണ്ട് ഉണ്ടായില്ലെന്നു കണ്ട് പിൻവാങ്ങി. എന്നാൽ ഇറാഖ് ഭരണാധികാരി സദ്ദാം ഹുസൈനെ അമേരിക്ക ആക്രമിച്ചത് തെറ്റായിപ്പോയി എന്നു പറഞ്ഞുകൊണ്ട് ഇഎംഎസ് വീണ്ടും ഒരു ജില്ലാ പഞ്ചായത്ത് തിരഞ്ഞെടുപ്പിൽ രംഗത്തെത്തിയത് 1995-ൽ ആയിരുന്നു. ഇറാഖ് - അമേരിക്ക സംഘർഷം രാജ്യാന്തര വിഷയമാണ്. അതിന്റെ ന്യായാന്യായങ്ങൾ ചർച്ച ചെയ്യാവുന്നതും തന്നെ. എന്നാൽ ആ വിഷയത്തെ ഒരു ജില്ലാപഞ്ചായത്ത് തിരഞ്ഞെടുപ്പിലേക്ക് ഇറക്കിക്കൊണ്ടുവന്ന് വോട്ടുകൊയ്യാനായിരുന്നു ഇഎംഎസിന്റെ ശ്രമം. ഒരു സമുദായത്തിന്റെ വികാരത്തെ ചൂഷണം ചെയ്യുക മാത്രമായിരുന്നു ലക്ഷ്യം. സമീപ കാലം കണ്ട ഏറ്റവും വലിയ വർഗീയ മുതലെടുപ്പ് ഇതായിരുന്നു എന്നതിൽ സംശയമില്ല. ഗാന്ധിജിയെയും അബ്ദുന്നാസർ മ അദനിയെയും ഇബ്രാഹിം സുലൈമാൻ സേട്ടിനെയും തുലനം ചെയ്ത് മൂവരും ഒരുപോലെയാ



ണെന്നും അതുകൊണ്ടുതന്നെ സേട്ടിനയും മദനിയെയും കൂടെക്കൂട്ടുന്നതിൽ അപാകതയില്ലെന്നും ചൂണ്ടിക്കാട്ടി ലേഖനമെഴുതിയതും ഇഎംഎസ് തന്നെയായിരുന്നു. മുസ്ലീം ലീഗിനെ വർഗീയ കക്ഷിയായി മുദ്രകുത്താൻ മുന്നിൽ നിന്നവർ തന്നെയാണ് മറ്റുള്ള മുസ്ലിം കക്ഷികളെ കൂടെക്കൂട്ടാനും മുന്നിൽ നിന്നത്.

കേരള കോൺഗ്രസിന്റെ കാര്യത്തിലും ഇതുതന്നെയായിരുന്നു നിലപാട്. കേരള കോൺഗ്രസ് വിഭാഗങ്ങളെ ഇടക്കാലത്ത് കൂടെക്കൂട്ടുമ്പോൾ മാത്രം ആ നിലപാട് മാറിയിരുന്നു. കേരള കോൺഗ്രസ് മാണി വിഭാഗത്തെ മധ്യ കേരളത്തിലെ ക്രിസ്ത്യൻ കക്ഷിയായി മാത്രം മുദ്ര കുത്തിയിരുന്ന സിപിഎം പക്ഷേ അവരെ കൂടെ കിട്ടുമെന്നു കണ്ടപ്പോൾ നിലപാട് മാറ്റുന്നതും കേരളം കണ്ടു. അതുവരെ കെ.എം. മാണിയെ അപഹസിച്ചവർ പെട്ടെന്ന് കളംമാറ്റിച്ചവിട്ടി. ഈ നിലപാടുകളുടെ തുടർച്ച തന്നെയാവണം സിപിഎം സംസ്ഥാന സെക്രട്ടറി കോൺഗ്രസിലെ ന്യൂനപക്ഷ പ്രാതിനിധ്യത്തെക്കുറിച്ചു പറഞ്ഞതിനു പിന്നിലും എന്നൂഹിക്കുന്നതിൽ തെറ്റില്ല. കോൺഗ്രസിനൊപ്പം നിലവിലുള്ള അണികളെക്കൂടി അടർത്തിയെടുക്കുക എന്ന ലക്ഷ്യം. ഒരു രാഷ്ട്രീയ കക്ഷി അതു ചെയ്യുന്നത് മനസ്സിലാക്കാം. പക്ഷേ അത് വർഗീയത പറഞ്ഞാവരുത്. ഇന്ത്യയിൽ ഹിന്ദുക്കളുടെ അരക്ഷിതാവസ്ഥ പറഞ്ഞാണ് ബിജെപി അധികാരമേറിയത്. അതേ നിലപാട് കമ്യൂണിസ്റ്റ് മൂല്യങ്ങളിൽ വിശ്വസിക്കുന്നു എന്നു പറയുന്ന ഒരു രാഷ്ട്രീയ കക്ഷിയും സ്വീകരിച്ചാൽ എന്താണ് മനസ്സിലാക്കേണ്ടത്.?

ഇനി സിപിഎം നേതൃത്വം നൽകിയ ഇടതു മുന്നണി ബംഗാൾ ഭരിച്ചിരുന്ന കാലത്തെ ന്യൂനപക്ഷ ക്ഷേമം കൂടി വിലയിരുത്തേണ്ടതുണ്ട്. ബംഗാളിലെ മുസ്ലിം ജനസംഖ്യ 28 ശതമാനത്തോളമായിരുന്നു. സച്ചാർ കമ്മിറ്റി റിപ്പോർട്ട് അനുസരിച്ച് ഇന്ത്യയിൽ ഏറ്റവും ദരിദ്രമായ ജീവിതം നയിക്കുന്നത് ബംഗാളിലെ മുസ്ലിംകൾ ആയിരുന്നു. ഇന്നും അവരുടെ അവസ്ഥയിൽ വലിയ മാറ്റം വന്നിട്ടില്ല. ഏതായാലും കേരളത്തിൽ ന്യൂനപക്ഷങ്ങളുടെ സ്ഥിതി എത്രയോ ഉയരത്തിലാണെന്നത് ആശ്വാസം. മനുഷ്യരെ കള്ളികളായി തിരിച്ചുനിർത്തി വോട്ട് ബാങ്ക് ആക്കാനല്ല .മറിച്ച് അവരെ ഒന്നായി കാണാനാണ് സിപിഎം ശ്രമിക്കേണ്ടത്. എന്നാൽ അവർക്കതിനു കഴിയുന്നില്ലെന്നതു നിർഭാഗ്യകരമാണെന്നു പറയാതെ വയ്യ.

ഇന്നും അവർ മനസ്സിൽ സൂക്ഷിക്കുന്ന ചൈനാ പ്രേമവും സാധാരണ ജനങ്ങളിൽ നിന്ന് ഭിന്നരാണവർ എന്നു സൂചിപ്പിക്കുന്നു. ഇന്ത്യയെ സംബന്ധിച്ചിടത്തോളം ഏറ്റവും വലിയ ശത്രുക്കൾ പാക്കിസ്ഥാനും ചൈനയുമാണ്. പാക്കിസ്ഥാനുമായി ചേർന്ന് ഇന്ത്യയെ അസ്ഥിരപ്പെടുത്താനുള്ള ശ്രമങ്ങളിൽ നിരന്തരം മുഴുകുകയാണ് ചൈനയെന്ന് പകൽപോലെ വ്യക്തമാണ്. പഞ്ചശീല തത്വങ്ങളിൽ ഒപ്പിട്ട് മഷിമായും മുമ്പ് ഇന്ത്യയെ ആക്രമിച്ചവരാണ് ചൈന. ആ ആഘാതം ജവഹർലാൽ നെഹ്റുവിന് താങ്ങാനാവുന്നതായിരുന്നില്ല. ചൈന യുദ്ധകാലത്ത് "ഇന്ത്യ ഇന്ത്യയുടേതെന്നും ചൈന ചൈനയുടേതെന്നും പറയുന്ന ഭൂമി" എന്ന വിവാദ പ്രസ്താവന നടത്തിയത് സിപിഎം താത്വികാചാര്യനായ ഇഎംഎസ് തന്നെയായിരുന്നു. അന്ന് പ്രമുഖ കമ്മ്യൂണിസ്റ്റ് നേതാക്കളെ ചൈന ചാരന്മാർ എന്നു പറഞ്ഞ് ജയിലിലടച്ചതും ചരിത്രം. അന്ന് ജയിലിലായിരുന്ന വി.എസ്. അച്യുതാനന്ദൻ യുദ്ധത്തിൽ പരുക്കേറ്റ ഇന്ത്യൻ ഭടൻമാർക്ക് രക്തം ദാനം ചെയ്തതും അതിന്റെ പേരിൽ പാർട്ടി അദ്ദേഹത്തിനെതിരെ നടപടിയെടുത്തതും മറ്റൊരു ചരിത്രം. ആ ചൈനാ പ്രേമം ഇന്നും സിപിഎം നേതാക്കളുടെ ഉള്ളിൽ ഉണ്ടെന്നതിനു തെളിവാണ് ഇപ്പോഴും അവർ ചൈനയ്ക്ക് അനുകൂലമായി നടത്തുന്ന വാദങ്ങൾ. ഇന്ത്യയുടെ അതിർത്തിയിൽ നമ്മുടെ ഭടന്മാരെ മാരകായുധങ്ങൾ ഉപയോഗിച്ച് ആക്രമിച്ച ചൈനയോടൊപ്പമാണ് ഇപ്പോഴും സിപിഎം. അധിനിവേശ കശ്മീർ ഇന്ത്യയുടെ ഭാഗമാണെന്നുതന്നെയാണ് ഇന്ത്യൻ നിലപാട്. ആ അധിനിവേശ കശ്മീരിലൂടെ പാക്കിസ്ഥാനിലേക്ക് പാത പണിയുന്ന ചൈനയെ തള്ളിപ്പറയാൻ സിപിഎം ഇപ്പോഴും തയാറാകുന്നില്ലെന്നു മാത്രമല്ല, അമേരിക്കയ്ക്കൊപ്പം ചേർന്ന് ഇന്ത്യ ചൈനയെ വളഞ്ഞിട്ട് ആക്രമിക്കുകയാണെന്നും ആരോപിക്കുന്നു. എല്ലാ ഭരണ പരാജയങ്ങളും മറച്ചുവയ്ക്കാൻ സമൂഹത്തെ ഭിന്നിപ്പിച്ചാൽ മതിയെന്ന തന്ത്രം പയറ്റുന്നതിനിടയിൽ ഇന്ത്യാവിരോധികളായ ചൈനയെ പോലും പ്രശംസിക്കാൻ പ്രയാസമില്ലാതായിരിക്കുന്നു. ഈ മനോഹര ചൈനയിൽ ഉയ്ഗുർ വംശജരായ മുസ്ലിംകൾക്കെതിരെ എന്താണ് നടക്കുന്നതെന്ന് അന്വേഷിച്ചിട്ടെങ്കിലും വേണമായിരുന്നു നിലപാട് എടുക്കാനെന്നു മാത്രമേ പറയാനാവുന്നുള്ളു.



# ഹിജാബും ബുർക്കയും നിക്കാബും ചർച്ചയാകുമ്പോൾ ...



റവ. ഫാ. വർഗീസ് വള്ളിക്കാട്ട്

കറുപ്പുവൽക്കരണത്തിന്റെ രീതിശാസ്ത്രം ആധുനിക മനുഷ്യനെ ഓർമ്മിപ്പിക്കുന്നതെന്താണ്? കണ്ണൊഴികെ മൂടിയ കറുത്ത വേഷം, ഇസ്ലാമിസ്റ്റ് പ്രത്യയശാസ്ത്രത്തിന്റെ പ്രതീകമായും ലോക ഇസ്ലാമികവൽക്കരണ ശ്രമങ്ങളുടെ തീവ്ര രൂപമായും സമകാലിക ലോകത്തിന്റെ ബോധമണ്ഡലത്തിൽ പതിപ്പിച്ചുവച്ചതിനുത്തരവാദി ആരാണ്? ഇസ്ലാമിക് സ്റ്റേറ്റ് ലോകത്തിനു പരിചയപ്പെടുത്തിയ കറുത്ത ഇസ്ലാം, ഇന്ത്യക്കാർക്ക് സുപരിചിതമായ ഇസ്ലാമിന്റെ പച്ച നിറത്തെയും മിനാരങ്ങളുടെ സൗമ്യ മുഖങ്ങളെയും വിഴുങ്ങിക്കളയുമോ?

### വസ്ത്രങ്ങൾ കൊടിയടയാളങ്ങളാകുമ്പോൾ

ദുപ്പട്ടയിൽനിന്നു ഹിജാബിലേക്കും, ഹിജാബിൽനിന്നു ബുർക്കയിലേക്കും ബുർക്കയിൽനിന്നു നിക്കാബിലേക്കുമുള്ള മാറ്റം, മുസ്ലിം സ്ത്രീകളുടെ അഭിരുചി വ്യത്യാസത്തിന്റെയും വസ്ത്രധാരണ സ്വാതന്ത്ര്യത്തിന്റെയും മാത്രം വിഷയമാണോ? അതിനപ്പുറം എന്തെങ്കിലുമാണെങ്കിൽ, അതെന്താണ്? ഹിസ്ബുത് തഹ്‌രീറിനെപ്പോലെയുള്ള ഇസ്ലാമിസ്റ്റ് പ്രസ്ഥാനങ്ങൾ, ലോകത്തെയാകെ ഇസ്ലാമികവൽക്കരിക്കാനുള്ള പരിശ്രമങ്ങൾ ആഗോളതലത്തിൽ ശക്തിപ്പെടുത്തിക്കൊണ്ടിരിക്കുമ്പോൾ, ലോകത്ത് ഇസ്ലാമിക ചിന്തയുടെയും രാഷ്ട്രീയത്തിന്റെയും മേഖലകളിൽ നടക്കുന്ന ചലനങ്ങളും പ്രാദേശികതലത്തിൽ അവയുണ്ടാക്കുന്ന അനുരണനങ്ങളും കാണാതിരുന്നുകൂടാ.

തെക്കേ ഇന്ത്യയിൽ വിവിധ സംസ്ഥാനങ്ങളിൽ ഇതിനോടകം സാന്നിധ്യമറിയിച്ചിട്ടുള്ള ഹിസ്ബുത് തഹ്‌രീർ പ്രചരിപ്പിക്കാൻ ശ്രമിക്കുന്നത്, വ്യക്തിയും സമൂഹവും രാഷ്ട്രവും ലോകവും കറുപ്പണിയാൻ തയ്യാറാകണം എന്ന, ഐ. എസ്. മുന്നോട്ടുവച്ച ആശയലോകം തന്നെയാണ്. ഇക്കാര്യങ്ങൾ ഇതിനോടകം എൻ. ഐ. എ. പോലുള്ള ഏജൻസികളുടെ ശ്രദ്ധയിൽ പെട്ടിട്ടുള്ളതാണ്. ഇപ്പോൾ നടന്നുകൊണ്ടിരിക്കുന്ന ഹിജാബ് വിഷയവുമായി ഇത്തരം ആശയലോകത്തിനു ബന്ധമുണ്ടോ? അതും ആലോചിക്കേണ്ട വിഷയം തന്നെയാണ്.

### മത സ്വാതന്ത്ര്യവും മതേതരത്വവും

ഇന്ത്യയുടെ കോൺസ്റ്റിറ്റ്യൂഷണൽ ഡിമോക്രസി അനുവദിക്കുന്നിടത്തോളം, ഇന്ത്യയിൽ എല്ലാ മതങ്ങൾക്കും അവരവരുടെ മതനിയമങ്ങൾ അനുസരിച്ചു ജീവിക്കുന്നതിനും ആശയ പ്രചാരണം നടത്തുന്നതിനുമുള്ള അവകാശമുണ്ട്. എന്നാൽ മതനിയമങ്ങൾ ഭരണഘടനക്കും പൊതു നിയമ വ്യവസ്ഥക്കും ഉള്ളിൽ നിന്നുകൊണ്ട് അനുഷ്ഠിക്കാൻ കഴിയുന്നതാകണം. ഹിന്ദു മത നിയമങ്ങൾ അത് അംഗീകരിക്കുന്ന ഹിന്ദുക്കൾക്ക് ഹിന്ദു മതത്തിനുള്ളിലും, ക്രൈസ്തവ മത നിയമങ്ങൾ അതംഗീകരിക്കുന്ന ക്രൈസ്തവർക്ക് ക്രിസ്തുമതത്തിനുള്ളിലും മാത്രം ബാധകമാണ്. അതുപോലെ, ഇസ്ലാമിക നിയമങ്ങൾ ഇസ്ലാമിനുള്ളിൽ അവ അംഗീകരിച്ചു ജീവിക്കുന്നവർക്ക് മാത്രം ബാധകമാണ്.

### സമൂഹത്തെ ആരും മതവൽക്കരിക്കരുത്

ഓരോ മതവും അവയുടെ നിയമങ്ങൾ പൊതുസമൂഹത്തിനുകൂടി ബാധകമാണ് എന്ന സമീപനം സ്വീകരിച്ചാൽ, ഇതര മതസ്തർക്കും മതമില്ലാത്തവർക്കും അവരുടെ വിശ്വാസബോധ്യങ്ങളനുസരിച്ചു ജീവിക്കാൻ സാധിക്കുമോ? അവർക്ക് അതിനുള്ള അവകാശമില്ലേ? ഈ പ്രശ്നം മതമൗലികവാദ സ്വഭാവമുള്ളവർ അംഗീകരിച്ചു നൽകാറില്ല. ഇസ്ലാമിക സമൂഹങ്ങൾ പൊതുവെ സ്വീകരിക്കുന്ന

നിലപാടും വ്യത്യസ്തമല്ല. സമൂഹത്തെ ഇസ്ലാമികവൽക്കരിക്കാനുള്ള ശ്രമങ്ങളാണ് ഇന്ന് ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ അസ്വസ്ഥത വിതയ്ക്കുന്നത്.

ഹിസ്ബുത് തഹ്‌രീർ പോലുള്ള ബൗദ്ധിക സംഘടനകളാണ് ആഗോള തലത്തിൽ ഇതിനുള്ള തന്ത്രങ്ങൾ ആവിഷ്ക്കരിക്കുന്നതും വിവിധ ഇസ്ലാമിസ്റ്റ് സംഘടനകളിലൂടെ പ്രവർത്തിപഥത്തിലെത്തിക്കുന്നതുമെന്നാണ് ചില ഇസ്ലാമിക ഗ്രന്ഥകാരന്മാർതന്നെ ചൂണ്ടിക്കാട്ടുന്നത്. സമൂഹ ജീവിതത്തിൽ, പരസ്പരം അംഗീകരിക്കാവുന്ന സ്വാതന്ത്ര്യത്തിനു പരിധിയുണ്ട്, പരിമിതികളുമുണ്ട്. വിവിധ മത വിഭാഗങ്ങൾക്ക് അവരവരുടെ വിശ്വാസ ബോധ്യങ്ങൾ അനുസരിച്ചു ജീവിക്കാൻ കഴിയണമെങ്കിൽ, എല്ലാവരും സ്വന്തം താല്പര്യങ്ങൾ മാത്രം പരിഗണിച്ചാൽ പോരാ. പരസ്പരം ബഹുമാനിക്കുകയും അംഗീകരിക്കുകയും കൂടി ചെയ്യണം. മാത്രമല്ല, രാജ്യത്തിൻറെ പൊതു നിയമങ്ങൾക്കും രീതികൾക്കും അനുസൃതമായി മിതത്വവും സ്വയം നിയന്ത്രണവും പാലിക്കാൻ എല്ലാവരും ജാഗ്രത പുലർത്തുകയും വേണം.

മറ്റുള്ളവരിൽ അസ്വസ്ഥതയും പ്രാദേശികമായ ബുദ്ധിമുട്ടുകളും ഉളവാക്കുന്ന ആഘോഷപരിപാടികളും ശബ്ദ കോലാഹലങ്ങളും ആക്രോശങ്ങളും ശക്തിപ്രകടനങ്ങളുമൊക്കെ കഴിയുന്നത്ര ഒഴിവാക്കുന്നതാണ് മര്യാദയും മാന്യതയും. പരിഷ്കൃത ലോകം അതാവശ്യപ്പെടുന്നുമുണ്ട്.

**മതസ്വാതന്ത്ര്യത്തിനും പരിധിയുണ്ട്**

മത സ്വാതന്ത്ര്യവും മനുഷ്യാവകാശങ്ങളും നിലവിലുള്ള രാജ്യങ്ങളിൽ, ഏതെങ്കിലും ഒരു മത വിഭാഗത്തിന് അവരുടെ വ്യക്തി/മത നിയമങ്ങൾ നിർബാധം നടപ്പിലാക്കാൻ കഴിഞ്ഞു എന്നുവരികയില്ല. അങ്ങനെ കഴിയാത്തതുകൊണ്ടാണ് അത്തരം രാജ്യങ്ങളിൽ മത സ്വാതന്ത്ര്യവും മനുഷ്യാവകാശങ്ങളും നിലനിൽക്കുന്നത്. മത നിയമങ്ങൾ മതത്തിനുള്ളിലെ വ്യവഹാരങ്ങളെ മാത്രം നിയന്ത്രിക്കുന്നതും മറ്റു വ്യക്തികളുടെയും സമൂഹങ്ങളുടെയും അവകാശങ്ങളെ ഹനിക്കാത്തതുമാകണം.

ആരും ഒന്നും സമൂഹത്തിന്റെമേൽ അടിച്ചേൽപ്പിക്കാൻ ശ്രമിക്കരുത്. സമൂഹം നിഷ്പക്ഷവും മതനിരപേക്ഷവുമാകണം. അതിനെമതവൽക്കരിക്കാനുള്ള ശ്രമങ്ങൾ ഒരു ഭാഗത്തുനിന്നും ഉണ്ടാകരുത്. ഇന്ത്യൻ ഭരണഘടന വിഭവനംചെയ്യുന്ന മത സ്വാതന്ത്ര്യവും മതേതരത്വവും ഈ ദിശയിലുള്ളതാണ്. സ്റ്റേറ്റിന് മതമില്ല, ആരും അതിനെ മതവൽക്കരിക്കാൻ ശ്രമിക്കരുത്.



**കറുപ്പുവൽക്കരണത്തിനു പരിഹാരം കാവിവൽക്കരണമല്ല, മറിച്ചും**

ലോകത്തെ കറുപ്പണിയിക്കാൻ നടക്കുന്ന ഗൂഢ ശ്രമങ്ങൾപോലെ, ഇന്ത്യയെ കാവിവൽക്കരിക്കാനുള്ള രാഷ്ട്രീയ ശ്രമങ്ങളെയും തിരിച്ചറിയണം. ഒപ്പം, ഇന്ത്യയുടെ ആർഷ സംസ്കൃതി എല്ലാ തലങ്ങളിലും അംഗീകരിക്കപ്പെടുകയും മാനിക്കപ്പെടുകയും വേണം. കാരണം, അത് എല്ലാ ഇൻഡ്യാക്കാരുടേതുമാണ്. എല്ലാവരും അതിന്റെ ഭാഗംതന്നെയാണ്. എന്നാൽ, ഇന്ത്യൻ സമൂഹത്തിന്റെ പൊതു മണ്ഡലങ്ങൾ മതേതരമായി നിലനിർത്താനുള്ള ബാധ്യത എല്ലാ ഇൻഡ്യാക്കാർക്കുമുണ്ട് എന്നത് മറക്കാതിരിക്കണം. ഈ ബാധ്യത മറന്ന്, അതിനെ കറുപ്പും കാവിയും അണിയിക്കാൻ ശ്രമിക്കുന്നത് അനീതിയാണ്, അക്രമമാണ്.



ചിന്ത



# കല്യാണ റാഗിംഗ് എന്ന ആഭാസങ്ങൾ



**അഡ്വ. ചാർളി പോൾ MA.LL.B.,DSS**

വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ അരങ്ങേറിയിരുന്ന റാഗിംഗ് ഇന്ന് വിവാഹവേദികളിൽ സ്ഥാനം പിടിച്ചിരിക്കുന്നു. കോളേജുകളിൽ പുതുതായി എത്തുന്ന വിദ്യാർത്ഥികളുടെ സങ്കോചമകറ്റുന്നതിനുള്ള സീനിയർ വിദ്യാർത്ഥികളുടെ തമാശ കലർന്ന നമ്പറുകളായിട്ടാണ് റാഗിംഗ് രംഗപ്രവേശനം ചെയ്തത്. പിന്നീടത് മാന്യതയുടെയും മര്യാദയുടെയും അച്ചടക്കത്തിന്റെയും സകലസീമകളും ലംഘിച്ച് മൃഗീയവും ആഭാസകരവുമായി മാറിയപ്പോൾ, റാഗിംഗ് കർശനമായി വിലക്കിക്കൊണ്ട് അതിശക്തമായ നിയമ വ്യവസ്ഥകൾ നിലവിൽവന്നു. ഇന്ന് റാഗിംഗ് ക്രിമിനൽ കുറ്റമാണ്. കല്യാണറാഗിംഗ് സകല പരിധികളും ലംഘിച്ച് ഇന്ന് കൊലപാതകത്തിൽ കലാശിച്ചിരിക്കുകയാണ്. ഇത് അവസാനിപ്പിക്കാനുള്ള സമയം അതിക്രമിച്ചുകഴിഞ്ഞു.

കണ്ണൂർ തോട്ടടയിൽ വിവാഹ പൂർവരാത്രിയിലെ ആഘോഷങ്ങൾക്കിടെ പാട്ടുവയ്ക്കുന്നതുമായി ബന്ധപ്പെട്ട് വരന്റെ കൂട്ടുകാർ അതിക്രമം കാണിക്കുന്നു. പ്രദേശവാസികൾ അത് ചോദ്യം ചെയ്തത് സംഘർഷത്തിലെത്തുന്നു. പകയുമായി മടങ്ങിയ അവർ പിറ്റേന്ന് നടന്ന വിവാഹഘോഷയാത്രയിൽ ദമ്പതിമാർ വീട്ടിൽ പ്രവേശിക്കുന്ന സമയത്ത് ബോംബ് പ്രയോഗിക്കുന്നു. ഒരാൾ കൊല്ലപ്പെടുന്നു. സംഘർഷത്തെ ചോദ്യം ചെയ്തവർക്കെതിരെയാണ് ബോംബ് പ്രയോഗിച്ചതെങ്കിലും അബദ്ധത്തിൽ അവരുടെ കൂടെയുണ്ടായിരുന്നയാളുടെ തലയിൽ തട്ടി പൊട്ടിത്തെറിക്കുകയായിരുന്നു.

പഴയകാലത്ത് നാടോടിപ്പാട്ടുകളും അരവുപാട്ടുകളുമൊക്കെയായിരുന്നു വിവാഹത്തലേദിവസത്തെ ആഹ്ലാദങ്ങൾ. ഇന്നത് മദ്യസത്കാരത്തിന്റെയും പാതിര കഴിഞ്ഞുള്ള ഗാനമേളയുടെയും ആഭാസത്തരങ്ങ ളുടെയും വേദിയായി മാറിയിരിക്കുന്നു. സമീപവാസികളെ ഉറങ്ങാൻപോലും സമ്മതിക്കാതെ പുലരു വോളം നടക്കുന്ന ശബ്ദശല്യത്തിനെതിരെ നിയമം കണ്ണടക്കുകയാണ്. വിവാഹത്തലേന്നും വിവാഹദിന ത്തിലും വിവാഹരാത്രിയിലും തമാശയെന്ന പേരിൽ നടക്കുന്നത് പലപ്പോഴും കടുത്ത അതിക്രമങ്ങളും കുറ്റകൃത്യങ്ങളുമാണ്.

വധൂവരന്മാരെ കാളവണ്ടിയിലോ ആനപ്പുറത്തോ കുതിരപ്പുറത്തോ ഒട്ടകപ്പുറത്തോ ആനയിക്കുന്നവരുണ്ട്. കായംകുളം കറ്റാനത്ത് വധൂവരന്മാരെ ആംബുലൻസിൽ ആനയിച്ച സംഭവത്തിൽ നിയമനടപടിയെടുത്തിയുന്നു. വധൂവരന്മാരെ കാന്താരി ജ്യൂസ് കുടിപ്പിച്ചത് കാരണം ഇരുവരും ആശുപത്രിയിൽ ആയ സംഭവവും ഉണ്ടായിട്ടുണ്ട്.

വിവാഹം കഴിഞ്ഞ് വേദിയിൽ എത്തിയാൽ സുഹൃത്തുക്കളുടെയും ബന്ധുക്കളുടെയും ആഭാസ പ്രകടനങ്ങൾ (റാഗിംഗ്) ആരംഭിക്കും. വിവാഹവേദിയിൽ നടന്ന ക്രൂരമായ അഭിമുഖ റാഗിംഗിനെ തുടർന്ന് നാദാപുരത്ത് ഒരു പെൺകുട്ടി ബോധരഹിതയായി. ചിലയിടത്ത് ഇവന്റ് മാനേജ്മെന്റ് ഗ്രൂപ്പുകളാണ് റാഗിംഗിന് നേതൃത്വം നല്കുന്നത്. ചോദ്യങ്ങൾ ചോദിച്ച് നാണം കെടുത്തുക, നൃത്തം ചെയ്യിക്കുക, പരസ്യചുംബനം നടത്തിക്കുക, അനാവശ്യങ്ങളും അശ്ലീലച്ചുവയുള്ള കമന്റുകളും വിളിച്ചുപറയുക. താലികെട്ടുമ്പോൾ കൂവുക, പാതിരാത്രിയിൽ വീടിനു ചുറ്റും പടക്കം പൊട്ടിക്കുക, വധൂവരന്മാരുടെ പോരായ്മകളും വിവാഹപൂർവജീവിതത്തിലെ അബദ്ധങ്ങളും മറ്റും ഫ്ളക്സടിച്ച് പ്രദർശിപ്പിക്കുക, പ്രേമ വിവാഹമാണെങ്കിൽ അക്കാര്യം വിവിധഘട്ടങ്ങളിലൂടെ പ്രദർശിപ്പിക്കുക. സദ്യയുണ്ണുന്ന വധൂവരന്മാരുടെ തലയിലും ശരീരത്തിലും ഭക്ഷണവസ്തുക്കൾ വാരിയിടുക, കറിയൊഴിക്കുക, ഊണിൽ മണ്ണുവാരിയിടുക, നായ്ക്കുരണപ്പൊടി വിതറുക, ചെരിപ്പുമാല അണിയിക്കുക, വരനെ വികൃതവേഷം കെട്ടിച്ച് ആനയിക്കുക, വധൂവരന്മാരെ വലിയ ചെമ്പിൽ (വാർപ്പ്) ഇരുത്തി പാലിലോ മഞ്ഞൾ കലക്കിയ വെള്ളത്തിലോ കുളിപ്പിക്കുക, വസ്ത്രങ്ങളിൽ ചായം തേക്കുക, എന്നിങ്ങനെ വിവാഹത്തിന്റെ പേരിൽ നടക്കുന്ന



# കാറ്റതിനിഷ്ടമുള്ളിടത്തേക്ക് വീശുന്നു..

ഷാജു തേക്കിൻകാട്ടിൽ

'നീ കൂടെയില്ലെങ്കിൽ
ഞാനൊന്നുമല്ല..!
നിൻ രുചിയിൽ
എൻ രസന നിറഞ്ഞില്ലെങ്കിൽ
ഞാൻ നീയുമാകില്ല !
നിൻ കാറ്റേറ്റില്ലെങ്കിൽ
ഞാൻ തീരമണയില്ല...!
ആത്മാഭിഷേകത്തിന്റെ
കൊടുങ്കാറ്റിൽ
എന്നെയും തീരത്തേക്ക്
നയിക്കണേ നാഥാ..!

മെസപ്പൊട്ടേമിയയിൽ
നിന്നു കാറ്റാൽ നീ
ഒരുവനെ വിശ്വാസതാതനാക്കി.. !
ഇളയവനെങ്കിലും അരുമയായ്
യാക്കോബ് കാറ്റിൽ
തീരമണഞ്ഞു..!
പതിനൊന്നാമനെങ്കിലും
ജോസഫുയർന്നു..!
ക്ഷാമകാലത്തിൻ
നിലവിളിയുയരുമ്പോൾ
യാക്കോബ് കീർത്തനം പാടി..!
വാക്കിന്റൊഴുക്കിന്
തടസ്സമാം കെട്ടുള്ളവൻ
അടിമത്ത പാശം മുറിച്ച മോശയായ്
ഞാങ്ങണ തൊട്ടിലിൻ

---

പേക്കൂത്തുകൾ മൂലം ഒട്ടേറെ പേർക്ക് മാനഹാനിയും പരിക്കും ഉണ്ടായിട്ടുണ്ട്.

മറ്റുള്ളവർ വേദനിക്കുന്നത് കാണുമ്പോൾ നമുക്ക് ആനന്ദമാണ് ഉണ്ടാകുന്നതെങ്കിൽ നമ്മൾ മനോരോഗ മനസ്സിന് ഉടമയാണ്. ഒരിനം സാഡിസ്റ്റുകൾ. പരിഹസിച്ച് രസിക്കുക, കളിയാക്കി ചരിക്കുക, ക്രൂരതകാട്ടി ആനന്ദിക്കുക ഇവയെല്ലാം മനോവൈകൃതങ്ങളാണ്. എന്തിന്റെ പേരിൽ ക്രൂരത കാണിച്ചാലും അത് ഒരു പരിഷ്കൃത സമൂഹത്തിന് യോജിച്ചതല്ല. പരസ്യമായി അവഹേളിക്കപ്പെടുന്നതുമൂലമുണ്ടാകുന്ന മുറിവുകൾ ഏറെക്കാലം നിലനില്ക്കും. അവ നൊമ്പരങ്ങളും താളപ്പിഴകളും ദാമ്പത്യത്തകർച്ചയും സമ്മാനിക്കും. ശാരീരികവും മാനസികവുമായ പീഡനങ്ങൾ ഒരുവനെ രോഗിയാക്കിയേക്കാം. യുവമനസ്സുകളിലെ ക്രൂരവാസനകളുടെ ബഹിർസ്ഫുരണമാണ് റാഗിംഗ്. ഇത് ചെയ്യുന്നവരും അനുകൂലിക്കുന്ന വരും സാമൂഹ്യവിരുദ്ധരും മനോവൈകൃതത്തിന് ഉടമകളുമാണ്. വിവാഹം പവിത്രമായ ഒരുചടങ്ങാണ്. അതിന്റെ അന്ത:സത്ത ഉൾക്കൊള്ളാത്ത ഒരുപ്രവൃത്തിയും വിവാഹവേളയിൽ ഉണ്ടാകാൻ പാടില്ല. അപരന്റെ വ്യക്തിത്വത്തെ മാനിക്കാത്ത ഒന്നും ശ്രേഷ്ഠമല്ല. കല്യാണാഭാസങ്ങൾ ബന്ധുക്കൾ തമ്മിൽ സംഘർത്തിനും തുടർന്ന് വിവാഹമോചനത്തിനും ഇടവരുത്തുന്നുണ്ട്. കല്യാണ റാഗിംഗ് ക്രിമിനൽ കുറ്റം തന്നെ. തമാശയായി കരുതി ആരും പ്രതികരിക്കാത്തതാണ്. കാര്യങ്ങൾ കൈവിട്ടു പോവുകയാണെങ്കിൽ പോലീസിനെ അറിയിക്കാവുന്നതാണ്. എല്ലാവർക്കും സന്തോഷിക്കാൻ കഴിയുന്ന, മനുഷ്യാന്തസ്സ് ഉയർ ത്തിപ്പിടിക്കുന്ന, മിതത്വവും ലാളിത്യവും പുലർത്തുന്ന ചടങ്ങുകളിലൂടെ വിവാഹത്തെ പവിത്രമാക്കുക

ചരിത്രം



# കളങ്കങ്ങൾ കഴുകിക്കളയുന്നവർ

റവ. ഫാ. ഷീൻ പാലക്കുഴി

ജോൺ ഇരുപത്തി മൂന്നാമൻ എന്നത് ചരിത്രത്തിൽ ഇത്തിരി ദുഷിക്കപ്പെട്ട ഒരു പേരാണ്.

പതിനാലാം നൂറ്റാണ്ടിന്റെ അവസാനത്തിൽ ഊർബൻ ആറാമൻ പാപ്പായുടെ കാലത്ത് അദ്ദേഹത്തെ എതിർത്തുകൊണ്ട് സഭയിൽ മറ്റൊരു മാർപാപ്പ രംഗത്തുവന്നു. ഒരേസമയം ഒരേ സഭയിൽ രണ്ടു മാർപാപ്പമാർ. വളരെ പ്രതിസന്ധി നിറഞ്ഞ ഒരു സാഹചര്യം! സ്ഥിതിഗതികൾ സങ്കീർണ്ണമായപ്പോൾ പിന്നീടു പാപ്പാമാരുടെ എണ്ണം മൂന്നുവരെയായി എന്നും ചരിത്രം പറയുന്നു. നാലു പതിറ്റാണ്ടോളം നീണ്ടു നിന്ന വേദനാജനകമായ ആ ഉതപ്പിന്റെ ചരിത്രത്തിലെ അവസാന കണ്ണികളിൽ ഒരാളായ ഒരു മനുഷ്യനുണ്ട്. Anti Pope എന്ന് വിശേഷിപ്പിക്കപ്പെടുന്ന ആ മനുഷ്യൻ 1410 ൽ പത്രോസിന്റെ പിൻഗാമിയായി സ്വയം വിശേഷിപ്പിച്ചപ്പോൾ തന്റെ സ്ഥാനിക നാമമായി സ്വീകരിച്ചത് ജോൺ ഇരുപത്തി മൂന്നാമൻ എന്ന പേരാണ്. സഭ ഒരിക്കലും ഓർമ്മിക്കാനാഗ്രഹിക്കാത്ത ആ അധികാരത്തർക്കങ്ങൾക്കൊടുവിൽ 1417 ൽ സഭയിൽ നിന്നു പുറത്താക്കപ്പെട്ട് അയാൾ ചരിത്രത്തിലെവിടെയോ മറഞ്ഞു.

അഞ്ചു നൂറ്റാണ്ടുകൾ കടന്നുപോയി; അനേകം പാപ്പാമാരും. മുറിവുകളൊക്കെ ഉണങ്ങി. പക്ഷെ പിന്നീടു വന്ന

---

കൽപ്പലകയിൽ
വചനമേറ്റു വാങ്ങി..!
ഒൻപതു മക്കളിൽ
നവാഭിഷിക്തനായ്
ദാവീദ് കാറ്റാൽ
ശക്തനായ്..! ഏശയ്യയും, ജറമിയായും,
ആമോസും
ആത്മാഭിഷേക കൊടുങ്കാറ്റിൽ
വചനവാൾ വീശി
ഇരുട്ടകറ്റി നിൽപ്പൂ...! ഏലിശുബാ
പുണ്യവതിയിൽ
ഇളം കാറ്റിൽ
ഒരു കൊടുങ്കാറ്റായ്
സ്നാപകൻ
വഴി വിളക്കായ് തെളിഞ്ഞു..!
രാപകൽ മകനായ്
സ്വയം ത്യജിക്കാൻ
യൗസേപ്പും,
കുരിശോളം ഉയരാൻ
കന്യയാം മേരിയും,
ലോകത്തിനായ് വചന
പാഥേയമേകാൻ
ശ്ലീഹരും ,
നിരീശ്വര മരുവിൽ നിന്ന്
ജോൺ പോളും ,
ഹിറ്റ്ലറുടെ നാട്ടിൽ
നിന്ന് ബനഡിക്ടും ,
കാൽപന്തിന്റെ ആരവത്തിൽ
നിന്നീ
ഫ്രാൻസിസും ,

ഇങ്ങീ മലയാണ്മയുടെ
ഗിരിയിൽ നിന്നൊരു
ഗുരുവരനും !
സ്നേഹം മമ ദീപമെന്നോതിയ
താതനും,
ദാർശനിക ശോഭയിൽ
വിളങ്ങിയ ആചാര്യനും,
നാട്ടിയ ദീപശോഭ...
ആത്മമാരുതനിൽ
അതിരില്ലാ സ്നേഹത്തിലിന്ന്
ലോകത്തെ ഒന്നായി കാണുമീ
കരുതലിൽ
സ്നേഹ മൂർത്തിയും !

നാഥാ നിന്റെ ആത്മാഭിഷേക
കൊടുങ്കാറ്റിൽ
ഞങ്ങൾക്കേ തണൽ !

കാറ്റതിനിഷ്ടമുള്ളിടത്തേക്ക്
വീശുന്നു ....

മാർപാപ്പമാരാരും ജോൺ എന്നൊരു പേരു സ്വീകരിക്കാൻ തയ്യാറായില്ല. പേപ്പസിയുടെ ചരിത്രത്തിലെ ദുഷിച്ച പേരുകളിലൊന്നായി ആ നാമം കരുതപ്പെട്ടു. 1958 ൽ പ്രഗൽ നായ പന്ത്രണ്ടാം പീയൂസ് പാപ്പാകാലം ചെയ്തു. സഭയെ നയിക്കാൻ അത്രത്തോളം യോഗ്യനായ ഒരു പിൻഗാമിയെ കണ്ടെത്താനാവാതെ കർദ്ദിനാൾമാർ ആശയക്കുഴപ്പത്തിലായി. ഒടുവിൽതൽ സ്ഥിതി തുടർന്നു കൊണ്ടുപോകാൻ വേണ്ടി മാത്രം പ്രായം ചെന്ന സാധാരണക്കാരനായ ഒരാളെ അവർ കണ്ടെത്തി. എഴുപത്തിയെട്ടുകാരനായ കർദ്ദിനാൾ റൊൺകാലി! മിടുക്കനായ പുതിയൊരാളെ കണ്ടെത്തും വരെയുള്ള ഒരു താൽക്കാലിക ക്രമീകരണം! ഒരു Stop Gap Pope' എന്നൊക്കെ മാധ്യമങ്ങൾ അദ്ദേഹത്തെ ഇകഴ്ത്തി. കൊൺക്ലേവിനൊടുവിൽ എന്തു പേരാണ് സ്വീകരിക്കുന്നത് എന്നു കർദ്ദിനാൾമാർ ചോദിച്ചപ്പോൾ കർദ്ദിനാൾ റൊൺകാലി പറഞ്ഞു: I will be called John!'

എല്ലാവരുടേയും നെറ്റിചുളിഞ്ഞു. 500 വർഷങ്ങൾക്കു ശേഷം പഴയ AntiPope ന്റെ പേരിന് മറ്റൊരവകാശി വന്നെത്തിയിരിക്കുന്നു. പക്ഷെ അവർ സമ്മതിച്ചു. സ്റ്റാറ്റസ്കോ മെയിന്റെൻ ചെയ്യാൻ വേണ്ടി മാത്രം തെരഞ്ഞെടുക്കപ്പെട്ട ഒരു സാധാരണ മനുഷ്യന് ഏതു പേരായാലെന്ത്! 1958 ൽ കർദ്ദിനാൾ റൊൺകാലി ജോൺ ഇരുപത്തിമൂന്നാമൻ എന്ന പേരിൽ പത്രോസിന്റെ പിൻഗാമിയായി സ്ഥാനമേറ്റു.

വിജ്ഞാനികളെ ലജ്ജിപ്പിക്കാൻ ലോകദൃഷ്ടിയിൽ ഭോഷൻമാരായവരെ ദൈവം തെരഞ്ഞെടുത്തു. ശക്തമായവയെ ലജ്ജിപ്പിക്കാൻ ലോക ദൃഷ്ടിയിൽ അശക്തമായവയെയും (1 കോറിന്തോസ്1:27) എന്ന വിശുദ്ധ പൗലോസ് ശ്ലീഹായുടെവാക്കുകൾ അന്വർത്ഥമാകാൻ പോകുകയാണെന്ന് അപ്പോഴാരുമറിഞ്ഞില്ല. കർദ്ദിനാൾ റൊൺകാലി അവരാരും കരുതിയ ഒരു മനുഷ്യനായിരുന്നില്ല. അദ്ദേഹത്തെ തെരഞ്ഞെടുത്തത് പരിശുദ്ധാത്മാവായിരുന്നു.

**ഒരൽപ്പം ഫ്ളാഷ്ബാക്ക്!**

ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യ പാദത്തിൽ ആൽക്കഹോളിക് ആയ ഒരു പുരോഹിതനെ വെനീസിലെ സഭ പുറത്താക്കി. പക്ഷെ ആ ശിക്ഷ അയാളുടെ പോക്ക് കൂടുതൽ വഷളാക്കി. ഒരു ദിവസം ബാറിലിരുന്ന് മദ്യപിക്കുമ്പോൾ ഒരാൾ വന്ന് ഒരു സ്വകാര്യം പറഞ്ഞു. പുതിയ മെത്രാൻ അയാളെ അന്വേഷിച്ച് പുറത്തു നിൽക്കുന്നു എന്ന്. ആദ്യം വിശ്വസിച്ചില്ല. അവിടെത്തന്നെയിരുന്നു. പക്ഷെ മെത്രാൻ വിട്ടില്ല. ബാറിനകത്തേക്കു വന്നു. കയ്യോടെ പിടികൂടി നേരേ പള്ളിയിലേക്കു കൊണ്ടുപോയി.

ഒരു കസേരയിലിരുത്തി മുന്നിൽ മുട്ടുകുത്തി മെത്രാൻ പറഞ്ഞു: എനിക്കൊന്നു കുമ്പസാരിക്കണം!

വൈദികൻ ഞെട്ടിപ്പോയി. അയാളിലെ ലഹരി മുഴുവൻ ഒറ്റ നിമിഷം കൊണ്ട് ആവിയായി. മുന്നിൽ മുട്ടുകുത്തിയ മെത്രാൻ പാപക്ഷമ ചോദിക്കാൻ തുടങ്ങി. എന്റെ പിഴ എന്നു നിലവിളിച്ച് നെഞ്ചത്തടിച്ചപ്പോഴൊക്കെ പിളർന്നു നുറുങ്ങി രക്തം കിനിഞ്ഞത് കുമ്പസാരം കേട്ടുകൊണ്ടിരുന്നവന്റെ ഹൃദയത്തിൽ നിന്നായിരുന്നു. അപ്പന്റെ ശിരസ്സിലേക്ക് മകന്റെ ഹൃദയം നുറുങ്ങിയ ചോരകണ്ണുകളിലൂടെ ഇറ്റുവീണു. ഒരു കൊച്ചുകുട്ടിയെപ്പോലെ വിതുമ്പിക്കരഞ്ഞുകൊണ്ട് അയാൾ മെത്രാനെ ആശീർവദിച്ചു. അനുതാപക്കണ്ണീരാൽ കാഴ്ച മറഞ്ഞ ആ കണ്ണുകളിലേക്കു മുഖമുയർത്തി മെത്രാൻ പറഞ്ഞു: മോനേ ദൈവം നിന്നെ വിളിച്ചത് ഇതിനു വേണ്ടിയാണ്!

അപ്പോൾ ദൈവം സ്വർഗ്ഗത്തിന്റെ താക്കോൽക്കൂട്ടത്തിൽ ഒരു മെത്രാന്റെ പേരെഴുതി ടാഗുചെയ്തു: ആഞ്ചലോജൂസെപ്പി റൊൻകാലി! ഇനിയാതാക്കോൽ അദ്ദേഹത്തിനുള്ളതാണ്.

ആ മെത്രാൻ പിന്നെ കർദ്ദിനാളും മാർപാപ്പയുമൊക്കെയായി. അദ്ദേഹമാണ് ജോൺ ഇരുപത്തിമൂന്നാമൻ മാർപാപ്പ. അവസാനത്തെ പാപിക്കും തന്റെ ഹൃദയത്തിൽ ഇടംകൊടുത്ത അദ്ദേഹമെങ്ങെനെയാണ് വെറുമൊരു സാധാരണക്കാരനാകുന്നത്? അദ്ദേഹത്തിലൂടെ പരിശുദ്ധാത്മാവിന്റെ കാറ്റ് സഭയിൽ വീശിയടിച്ചു. സഭയുടെ ചരിത്രത്തിൽ സുപ്രധാനമായ മാറ്റങ്ങൾക്കു വഴി തെളിച്ച രണ്ടാം വത്തിക്കാൻ കൗൺസിൽ 1962 ൽ വിളിച്ചു ചേർത്തത് അദ്ദേഹമാണ്. ഇരുപത്തിയൊന്നാം നൂറ്റാണ്ടിനു വേണ്ടി സഭയെ സജ്ജമാക്കിയ സുപ്രധാനമായ തീരുമാനം!



1963 ൽ അദ്ദേഹം സ്വർഗ്ഗത്തിലേക്കു മടങ്ങി. 2014 ൽ സഭ അദ്ദേഹത്തെ വിശുദ്ധനായി പ്രഖ്യാപിച്ചു. ജോൺ ഇരുപത്തിമൂന്നാമൻ എന്ന പേര് ഇപ്പോൾ സഭയിൽ ഒരു വിശുദ്ധന്റേതാണ്! അഞ്ചു നൂറ്റാണ്ടു മുമ്പ് ജോൺ ഇരുപത്തി മൂന്നാമൻ എന്ന നാമത്തിനേറ്റ കളങ്കം തന്റെ ജീവിതം കൊണ്ടുമായിച്ചു കളഞ്ഞ അതിവിശുദ്ധൻ.

**പറഞ്ഞുവന്നത്,**

ദുഷിച്ചതും ദുഷിക്കപ്പെട്ടതുമായ പേരുകളാലും പിടിവാശിയാലുമൊക്കെ തെരുവിൽ അപമാനിക്കപ്പെടുന്ന സഭാമാതാവിന്റെ കളങ്കം, ജീവിതം കൊണ്ടു കഴുകിക്കളയാൻ ആയമ്മയ്ക്ക് വിശുദ്ധരായ മക്കളെ വേണം!

# Appeal

My heart aches greatly at the worsening situation in Ukraine. Despite the diplomatic efforts of the last few weeks, increasingly alarming scenarios are opening up. Like me, many people all over the world are feeling anguish and concern. Once again the peace of all is threatened by partisan interests. I would like to appeal to those with political responsibility to examine their consciences seriously before God, who is the God of peace and not of war; who is the Father of all, not just of some, who wants us to be brothers and not enemies. I pray that all the parties involved refrain from any action that would cause even more suffering to the people, destabilising coexistence between nations and bringing international law into disrepute.

And now I would like to appeal to everyone, believers and non-believers alike. Jesus taught us that the diabolical senselessness of violence is answered with God's weapons, with prayer and fasting. I invite everyone to make next 2 March, Ash Wednesday, a Day of Fasting for Peace. I encourage believers in a special way to dedicate themselves intensely to prayer and fasting on that day. May the Queen of Peace preserve the world from the madness of war.

Franciscus



